

**മിസ്സ് യൂണിവേഴ്സ്**

കാലിഫോർണിയായിൽവച്ചു നടത്തപ്പെട്ട അഖിലലോക സൗന്ദര്യ മത്സരത്തിൽ ഒന്നാം സ്ഥാനം നേടിയ മിസ് ആർമിക്കുസല (വയസ്സ് 18. സ്വദേശം ഫിൻലണ്ട്)

# വിഷയവിവരം



മുഖചിത്രം

ബീഗംപാറാ

# അരുണ

ഗാർഹികമാസിക

എഡിററർ മിസ്സിസ് ഏ. വി. കളത്തിൽ, മാനേജിങ്ങ് എഡിററർ വറുഗീസ് കളത്തിൽ എം. ഏ.

പുസ്തകം 3. | ജൂലായ് 1952 | ലക്കം 5


**നെഹ്റുവിൻെറ മകൾ ഇന്ദിര അനുകരണീയമായ ഒരു കൃത്യമാണു ഹിമാചൽ പ്രദേശത്തു നിർവഹിച്ചതു്.**

## ഇന്ദിരാഗാന്ധി റോഡു വെട്ടി

ഒന്നാംതരം ഉരുളക്കിഴങ്ങുണ്ടാകുന്ന ഒരു സംസ്ഥാനമാണ് ഹിമാചൽപ്രദേശ്. ഉരുളക്കിഴങ്ങു ധാരാളമുണ്ടാകുന്ന ഗ്രാമങ്ങളിൽനിന്ന് അതു് നഗരങ്ങളിലേക്കു കൊണ്ടുവന്നു കയററുമതി ചെയ്യുവാൻ പര്യാപ്തമായ റോഡുകൾ അവിടെയില്ല. അതിനാൽ ആ സാധനം കയററി അയച്ചു ആദായമുണ്ടാക്കുവാൻ അവിടത്തെ കൃഷിക്കാർക്കു സാധിക്കുന്നില്ല.

128 വിദ്യാർത്ഥികൾ ഈ പ്രശ്നത്തെപ്പററി ആലോചിച്ചു. റോഡു വെട്ടിയാൽ പ്രശ്നം പരിഹരിക്കപ്പെടും. പ്രയത്നിച്ചാൽ റോഡുണ്ടാകും. എല്ലാകാര്യവും ഗവർമ്മെൻറു ചെയ്യട്ടെയെന്നു വിചാരിച്ചിരുന്നാൽ ഒന്നും നടക്കുകയുമില്ല. ആ വിദ്യാർത്ഥികൾ തൂമ്പയും പിക്കാസും എടുത്തു പണിതുടങ്ങി. അവർക്കു ഈ വിലയേറിയ ഉദ്യമത്തിനു പ്രേരണ നൽകിയതു ശ്രീമതി ഇന്ദിരാഗാന്ധിയായിരുന്നു. ആദ്യം പിക്കാസ് എടുത്തു വെട്ടിയതും ഇന്ദിരയാണ്. മഴ നനഞ്ഞുകൊണ്ടുതന്നെ പത്തു മിനിററുനേരം വെട്ടി. വിദ്യാർത്ഥികളുടെ കൈകളിലിരുന്ന പിക്കാസുകൾ തുരുതുരെ ഭൂമിയെ മുറിച്ചു. ഒരു നവ്യമായ റോഡ് സ്ഥാപിച്ചു.



ഇന്ദിര

പല ക്യാമ്പുകളായിട്ടാണ് വിദ്യാർത്ഥികൾ പ്രവർത്തിച്ചതു്. ഓരോ ക്യാമ്പിലും സന്ദർശനം നടത്തി അവർക്കു പ്രോൽസാഹനം നൽകുന്നതിൽ ഇന്ദിര പരിപൂർണ്ണമായി വിജയിച്ചു. മിക്കവാറും കാൽനടയായിട്ടാണു യാത്ര ചെയ്യേണ്ടിവന്നതു്.

പതിനഞ്ചു പേരടങ്ങിയ ഒരു ക്യാമ്പ നടത്തുന്നതു ഇൻടർനാഷനൽ സിവിൽ സർവ്വീസിൻെറ ആഭിമുഖ്യത്തിലാണ്. സിററ്സർലാണ്ടു്, ഫ്റാൻസ്, ഫിൻലാണ്ടു്, ഇംഗ്ലണ്ടു്; അമെരിക്കാ, ജപ്പാൻ എന്നിവിടങ്ങളിലെ പ്രതിനിധികളും ആ കൂട്ടത്തിലുൾപ്പെട്ടിരുന്നുവെന്നുള്ളതു് പ്രത്യേകം പ്രസ്താവനീയമാണ്.

ഇന്ത്യയുടെ മററു ഭാഗങ്ങളിൽ അനുകരിക്കപ്പെടാവുന്ന ഒരു പ്രസ്ഥാനമാതൃകയാണിതു്.

# വിഷിൻസ്കിയുടെ ചിരി

ഒരിക്കൽ വിഷിഷിൻസ്കി പറഞ്ഞു:- "ഞാൻ ഇന്നലെ ഒട്ടും തന്നെ ഉറങ്ങിയില്ല. രാത്രി മുഴുവൻ ചിരിക്കുകയായിരുന്നു". എന്താണീ ചിരിയുടെ കാരണം? യു. എൻ. ഒ. അസംബ്ളിയിലെ ഒരു രംഗമാണ് അദ്ദേഹത്തെ ചിരിപ്പിച്ചതു്. ബ്രിട്ടൻ, ഫ്രാൻസ്, അമേരിക്ക എന്നീ രാജ്യങ്ങൾ ചേർന്നു വിശ്വവ്യാപകമായ സമരായുധ ന്യൂനീകരണം വേണമെന്ന് ഒരു പ്രമേയം തയ്യാറാക്കി. അതു് അസംബ്ളിയിൽ അമേരിക്കൻ സ്റ്റേറ്റുസെക്രട്ടറി മി. ഡീൻ അക്കീസൻ അവതരിപ്പിച്ചു. അതു കേട്ടപ്പോൾ റഷ്യൻ വിദേശകാര്യമന്ത്രി അൻഡ്രി വിഷിൻസ്കി പൊട്ടിച്ചിരിച്ചുപോയി. വിഷിൻസ്കിയുടെ ദൃഷ്ടിയിൽ ആ പ്രമേയം അപ്രായോഗികമായ ഒരു വിഡ്ഢിത്തമായിരുന്നു. അതിനെപ്പറ്റി ഓർത്തു അദ്ദേഹം രാത്രി മുഴുവൻ ചിരിച്ചു. പ്രമേയം അവതരിപ്പിച്ചുകൊണ്ടു ഡീൻ അക്കീസൻ പറഞ്ഞതിപ്രകാരമാണ്. "ഉത്തമ വിശ്വാസത്തോടും സമാധാനം സ്ഥാപിക്കണമെന്നുള്ള ദൃഢനിശ്ചയത്തോടും കൂടി എല്ലാ രാഷ്ട്രങ്ങളും പരിശ്രമിച്ചാൽ പ്രായോഗികമായ ഒരൊത്തുതീർപ്പുണ്ടാക്കുകയെന്നുള്ളതു നമ്മുടെ കഴിവിൽപ്പെട്ട കാര്യമാണ്". സമാധാനത്തിന്റെ പ്രായോഗികത മി. അക്കീസനെ ചിന്തിപ്പിച്ചു. പക്ഷെ, അതിന്റെ അപ്രായോഗികത റഷ്യൻ പ്രതിനിധിയെ ചിരിപ്പിക്കയും ചെയ്തു. ഇതാണു സാർവ്വദേശീയ രാഷ്ട്രീയരംഗത്തിൽ വിവിധരാഷ്ട്ര പ്രതിനിധികൾ പ്രത്യക്ഷപ്പെടുത്തുന്ന മനോഭാവം.

വിഷിൻസ്കി സമാധാനത്തിന്റെ പ്രാവിനെ പറപ്പിക്കുന്നു.

കൊറിയൻ പ്രശ്നം ഒരു വിപൽസന്ധിയിൽ എത്തിച്ചേർന്നിരിക്കുന്നു. പശ്ചിമജർമ്മനിയെ സംബന്ധിച്ച് അടുത്തകാലത്തു ആംഗ്ലോ അമേരിക്കൻ ബ്ലോക്കിന്റെ നേതൃത്വത്തിൽ പാസ്സാക്കിയ ഉടമ്പടിയും സാർവ്വദേശീയ രംഗത്തിൽ ചില അസ്വാസ്ഥതകൾ ഉണ്ടാക്കിയിട്ടുണ്ട്. ലോകം യുദ്ധത്തോടു കൂടുതൽ അടുത്തിട്ടുണ്ടെന്നുള്ളതു തീർച്ചയാണ്. എവിടെ വച്ചാണു യുദ്ധം പൊട്ടിപ്പുറപ്പെടുന്നതെന്നു തീർത്തു പറഞ്ഞുകൂടാ. ഈ ഘട്ടത്തിൽ വിഷിൻസ്കിയുടെ ചിരി അർത്ഥവത്താണ്.

# ജനനത്തെപ്പററി കുട്ടികളുടെ സംശയങ്ങൾ

സ്ത്രീകൾ, പ്രത്യേകിച്ച് യൗവ്വനത്തിലേക്ക് പ്രവേശിക്കുന്ന കുമാരികൾ അറിഞ്ഞിരിക്കേണ്ട കാര്യങ്ങളെപ്പററി ഞാൻ വിശദമായി അരുണയിൽ എഴുതിക്കൊണ്ടിരുന്നു. പക്ഷേ, അശ്ലീലത്തിൻെറപേരിൽ ചിലർ അതിനെ ആക്ഷേപിക്കയുണ്ടായി. അന്നു ആ ലേഖനപരമ്പര നിർത്തിക്കളയാമെന്നു ഞാനും തീരുമാനിച്ചു. എന്നാൽ, ഭീരുത്വമുപേക്ഷിച്ച് പറയാനുള്ള കാര്യങ്ങൾ പറയണമെന്നാണ് ഇപ്പോഴത്തെ നിശ്ചയം.

അതേസമയം, ചില അച്ഛനമ്മമാരുടെ വൈഷമ്യങ്ങൾ എനിക്കു മനസ്സിലാക്കുവാൻ സാധിക്കും. ഗർഭധാരണത്തെപ്പററിയും മററും എഴുതുമ്പോൾ "സംയോഗം" മുതലായ വാക്കുകൾ ഒഴിച്ചുകൂടാത്തതായിത്തീരുന്നു. ഒമ്പതു വയസ്സുള്ള ഒരു പെൺകുട്ടി ഗർഭധാരണത്തെപ്പററിയുള്ള ലേഖനം വായിച്ചു. അതിൽ പറഞ്ഞിരുന്ന പല കാര്യങ്ങളും അവൾക്കു മനസ്സിലായില്ല. അവൾ അവളുടെ അമ്മയോടു ചോദിച്ചു:—"അമ്മേ, ഈ സംയോഗം എന്നാൽ എന്താണ്?" അമ്മ വിഷമിച്ചു. എങ്ങനെ അതു പറഞ്ഞു മനസ്സിലാക്കും? ഉടനെ അമ്മ എൻെറ പേർക്കെഴുതി— "ദയവുചെയ്ത് ഇത്തരം വിഷയങ്ങളെപ്പററി ലേഖനം എഴുതരുതു്. കുട്ടികൾ ചോദിക്കുന്ന ചോദ്യങ്ങൾക്കു ഉത്തരം പറയുവാൻ എനിക്കറിഞ്ഞുകൂടാ." ആ അമ്മയുടെ എഴുത്ത് എൻെറ ഹൃദയത്തിൽ തട്ടി. അവരുടെ വൈഷമ്യം പരിഹരിക്കുവാൻ എന്തുചെയ്യാൻ സാധിക്കുമെന്ന് ഞാൻ ആലോചിച്ചു. അപ്പോഴാണ് ഒരു കാര്യം എൻെറ ഓർമ്മയിൽ വന്നതു്. മാസികയിലെ ലേഖനം വായിക്കുമ്പോൾ മാത്രമല്ല കുട്ടികൾക്കു സംശയങ്ങളുണ്ടാവുക. സാധാരണ ജീവിതത്തിൽ പല സംശയങ്ങളും കുട്ടികൾക്കുണ്ടാവും. "അമ്മേ, ഞാൻ എവിടെനിന്നാണ് വന്നതു്?" ഈ ചോദ്യം ചോദിക്കാത്ത കുട്ടികൾ ലോകത്തിൽ ജനിച്ചിട്ടില്ലെന്നാണ് തോന്നുന്നതു്. അതിനുത്തരമായി സത്യം പറഞ്ഞിട്ടുള്ള അമ്മമാർ അധികമില്ല. "ആകാശത്തുനിന്ന് അടർന്നുവീണ് തട്ടിൻപുറത്തുനിന്നു താഴെ വീണു" എന്നൊക്കെ പറയുവാനുള്ള ധൈര്യം മാത്രമേ സാധാരണ അമ്മമാർക്കുള്ളു. ചില അമ്മമാർ "കുഞ്ഞേ, നീ എൻെറ വയററിൽനിന്നാണ് പുറത്തുവന്നതു്" എന്നു പറയുവാൻ ധൈര്യപ്പെടും. അതിനെത്തുടർന്ന് 'ഞാൻ എങ്ങനെയാണ് അമ്മയുടെ വയററിൽ കയറിയതു്?" "എതിലെയാണ് അമ്മയുടെ വയററിൽനിന്നു പുറത്തുവന്നതു്?" എന്നിങ്ങനെയുള്ള ചോദ്യങ്ങൾ പുറപ്പെടുകയായി. നിഷ്കളങ്കമായ ഹൃദയങ്ങളിൽനിന്ന് പുറപ്പെടുന്ന സംശയങ്ങളാണിവ. അതിനെല്ലാം ഉത്തരം പറയുന്നതെങ്ങനെയാണ്? സത്യം പറയാമോ? പറഞ്ഞാൽ മനസ്സിലാകുമോ? വാസ്തവത്തിൽ എന്തെങ്കിലും കാണുകയോ കേൾക്കുകയോ ചെയ്താൽ അതിനെപ്പററി കൂടുതൽ അറിയണമെന്നുള്ള ആഗ്രഹം പ്രായപൂർത്തിയായവരേക്കാൾ കുട്ടികൾക്കാണ് കൂടുതലുള്ളതു്. ലൈംഗികവും, സാമൂഹ്യവുമായ ചില പ്രശ്നങ്ങളെപ്പററി മാസികയിൽ പ്രതിപാദിച്ചാൽ, അതിലെ ഓരോ വാക്കിൻെറയും അർത്ഥം കുട്ടികളെ പറഞ്ഞു മനസ്സിലാക്കുകയെന്നതു് ദുഷ്കരമാണ്. പറയാൻ നാം മടിക്കുന്നു. എത്ര പറഞ്ഞാലും ചെറിയ കുട്ടികൾക്കു ലൈംഗികമായ രഹസ്യങ്ങൾ മനസ്സിലാവുകയുമില്ല. പിഞ്ചുപൈതങ്ങളുടെ മേൽപ്രകാരമുള്ള ചോദ്യങ്ങൾക്കു ഉത്തരം പറയാൻ ശീലിച്ചിട്ടുള്ള അമ്മമാർക്കു് അതുപോലെയുള്ള ഏതു ചോദ്യത്തിനും ഉത്തരം കാണുവാൻ വിഷമം നേരിടുകയില്ല.

ഓരോ കാര്യവും ഗ്രഹിക്കുവാൻ ചില പ്രായങ്ങളുണ്ട്. ആ പ്രായമെത്തുന്നതിനുമുമ്പ് അതൊക്കെ മനസ്സിലാക്കുവാൻ സാദ്ധ്യമല്ല. ഓരോ പ്രായത്തിനും ചേരുന്ന രീതിയിൽ സന്ദർഭോചിതമായി പറഞ്ഞുകൊടുക്കുകയെന്നുള്ള പൊതുതത്വം ആദ്യം സ്വീകരിക്കയാണ് വേണ്ടതു്.

ഇത്രയും വിവരിച്ചതിൽനിന്ന് ഒരു കാര്യം മാന്യ വായനക്കാർ മനസ്സിലാക്കിയിരിക്കുമല്ലോ. പ്രശ്നങ്ങൾ മറച്ചുവെയ്ക്കുന്നതിൽ അർത്ഥമില്ല. അവയെ നേരിടുകയാണ് ഭേദം.

കുട്ടികളോടു് ലൈംഗികകാര്യങ്ങൾ പറഞ്ഞുകൊടുക്കേണ്ടതിൻെറ ഒരു മാതൃക അടുത്ത ലക്കത്തിൽ വിവരിക്കാം.

ഡോ. കമലം

# ജനനനിയന്ത്രണം ധർമ്മവിരുദ്ധമോ?

മഹാത്മജിയുടെ ശിഷ്യ എന്ന നിലയിലും സ്വന്തം നിലയിലും ധാർമ്മികരംഗത്തിൽ കീർത്തി സമ്പാദിച്ച രാജകുമാരി അമൃതകോർ ജനന നിയന്ത്രണത്തിനു വേണ്ടി ശക്തിയായി വാദിക്കുന്നു. എല്ലാ മാസങ്ങളിലും 'സുരക്ഷിതകാലം' എന്നറിയപ്പെടുന്ന കാലമൊഴിച്ചു മറ്റു ദിവസങ്ങളിൽ ഭാര്യാഭർത്താക്കന്മാർ ആത്മനിയന്ത്രണം ശീലിക്കണമെന്നുള്ളതാണ് അമൃതകോറിന്റെ ഉപദേശം. കൃത്രിമ സാധനങ്ങളുപയോഗിച്ചുള്ള ജനന നിയന്ത്രണത്തെ അവർ അനുകൂലിക്കുന്നില്ല.

ഏതായാലും ഈ പ്രശ്നത്തെ നിസ്സാരമായി തള്ളിക്കളയാൻ സാദ്ധ്യമല്ലാത്ത നിലയിലാണു ലോകം ഇന്നു നിലകൊള്ളുന്നത്. ഏതൊരു വിധമായ ജനന നിയന്ത്രണത്തെയും കത്തോലിക്കാസഭ എതിർക്കുന്നു. ലോക ആരോഗ്യസംഘടനയുടെ ആഭിമുഖ്യത്തിൽ ജനന നിയന്ത്രണത്തെപ്പറ്റി അന്വേഷിക്കുവാൻ ഒരു വിദഗ്ദ്ധക്കമ്മിറ്റിയെ നിയമിക്കണമെന്നുള്ള പ്രമേയത്തെ അയർലണ്ടും ഇറ്റലിയും എതിർത്തു. സംഘടനയുടെ പരിപാടിയിൽ ജനനനിയന്ത്രണം ഏർപ്പെടുത്തുകയാണെങ്കിൽ, തങ്ങളും മറ്റു റോമൻകത്തോലിക്കാ രാജ്യങ്ങളും സംഘടനയിൽനിന്നു പിൻവാങ്ങുമെന്നു പ്രസ്തുത രാജ്യങ്ങളുടെ പ്രതിനിധികൾ പ്രസ്താവിച്ചു. അവസാനം ആ പ്രമേയം പിൻവലിക്കപ്പെട്ടു. ഇന്ത്യയിൽ പ്രതിവർഷം നാല്പതു ലക്ഷം പേർ വർദ്ധിക്കുന്നുണ്ട്, ലോകത്തിൽ മൊത്തമായി രണ്ടു കോടി ജനങ്ങളും.

ലണ്ടനിലെ കുടുംബസംവിധാന സംഘടനയുടെ ഒരു പ്രവർത്തകനായ ഡോ: ഡേവിഡ് പൈക്ക് ഈ വിഷയത്തെ സംബന്ധിച്ചു ബ്രിട്ടീഷ് മെഡിക്കൽ ജർണ്ണലിൽ ഒരു ലേഖനം പ്രസിദ്ധം ചെയ്തിട്ടുണ്ട്. അദ്ദേഹം പറയുന്നു, "ജനസംഖ്യാവർദ്ധനയനുസരിച്ചു ഭക്ഷണസ്ഥിതി പുരോഗമിക്കുന്നില്ല. ഏതാനും ദശവർഷങ്ങൾക്കുള്ളിൽ നാം ഒരു ദുർഘടസന്ധിയിൽ എത്തിച്ചേരും" ചിലരുടെ മതപരമായ വികാരങ്ങളെ ക്ഷതപ്പെടുത്താതിരിക്കാൻ വേണ്ടി അവരുടെ നിർബന്ധങ്ങൾക്കു മറ്റുള്ളവർ വഴങ്ങിക്കൊടുക്കുന്നതു ശരിയല്ലെന്നാണ് അദ്ദേഹത്തിന്റെ അഭിപ്രായം.



ജനസംഖ്യാവർദ്ധന ആരോഗ്യപരമായ പ്രശ്നമല്ലെന്നും, അതൊരു സാമ്പത്തികപ്രശ്നമാണെന്നുമാണു ജനീവയിലെ ലോക ആരോഗ്യ സംഘടനയിൽ ജനനനിയന്ത്രണ വിരോധികൾ ഉന്നയിച്ച ഒരു വാദം. അതിനെപ്പറ്റി ഡോ: പൈക്ക് പറയുന്നു, "അതു് ആരോഗ്യപരവും സാമ്പത്തികവുമായ പ്രശ്നം തന്നെയാണതു്. പകർച്ചവ്യാധികൾ, അനാരോഗ്യം മുതലായവക്കു് ജനസംഖ്യാവർദ്ധന കാരണമായിത്തീരുന്നു. അതേസമയം, ആരോഗ്യ സംവർദ്ധകങ്ങളായ പരിപാടികൾ ആയുർദൈർഘ്യത്തിന്നു കാരണമായിത്തീരുകയും, തന്നിമിത്തം ജനസംഖ്യാവർദ്ധനയെ സഹായിക്കുകയും ചെയ്യും. കാരണങ്ങളെയും ഫലങ്ങളെയും പറ്റി ചിന്തിക്കുമ്പോൾ അതു സാമ്പത്തികവും സാമൂഹ്യവുമായ ഒരു പ്രശ്നമാണെന്നുള്ളതു തീർച്ച തന്നെ. പക്ഷേ, അതു് ആരോഗ്യപരമായ ഒരു പ്രശ്നം കൂടിയാണു്. ജനസംഖ്യാവർദ്ധനവിനെ നിയന്ത്രിക്കണമെന്നു പറയുമ്പോൾ ജീവിതത്തോതുയർത്തുവാനും ഭക്ഷണം വർദ്ധിപ്പിക്കുവാനുമുള്ള പരിപാടികൾ ഉപേക്ഷിക്കണമെന്നർത്ഥമില്ല. എല്ലാം ആവശ്യമാണു്."

ഡോ: പൈക്കിന്റെ ഈ അഭിപ്രായം ചിന്താർഹമാണു്. ജനനനിയന്ത്രണം നടപ്പിൽ വരുത്തുകയെന്നതു് അത്ര എളുപ്പമുള്ള കാര്യമല്ല. വിദ്യാസമ്പന്നരുടെ ഇടയിൽ പോലും അതു വിജയകരമായി നടപ്പിൽവരുത്തുവാൻ വൈ

ഷമ്യമുണ്ടു്. ആ സ്ഥിതിക്കു് അനഭ്യസ്തരായ ഭൂരിപക്ഷത്തിന്റെ ഇടയിൽ ഈ പരിപാടി വിജയിക്കണമെങ്കിൽ വമ്പിച്ച തോതിലുള്ള പ്രചാരണം ആവശ്യമാണു്. ഈ വിഷയത്തെപ്പററി പരിപൂർണ്ണമായ അറിവു ലഭിച്ചില്ലെങ്കിൽ പല അബദ്ധങ്ങളും സംഭവിച്ചെന്നു വരാം. പല രോഗങ്ങൾക്കും കാരണമായെന്നു വരാം. അതിനാൽ വിസ്തൃതമായ തോതിൽ ഈ പരിപാടി നടപ്പിൽ വരുത്തുന്നതിനു മുമ്പു്, പൊതുജനങ്ങൾക്കു് ഇതു സംബന്ധിച്ചുള്ള അറിവു പ്രദാനം ചെയ്യേണ്ടതാണു്. ഏതാനും വർഷങ്ങൾക്കു മുമ്പു് "ജനന നിയന്ത്രണം ആശാസ്യമാണോ" എന്നു് എച്ച്. ജി. വെൽസിനോടു് ഒരാൾ ചോദിച്ചു. അതിനു മറുപടിയായി വെൽസ് ഇങ്ങനെ പറഞ്ഞു:—

"അതു നല്ലതുതന്നെ. പക്ഷെ, ഏററവും ചീത്തയാകാനുള്ള സാദ്ധ്യത അതിനുണ്ടു്. ഏററവും നല്ല സംഗതികളാണു് ഏററവും ചീത്തയാകുന്നതു്"

## അമ്മയോ കുട്ടിയോ

മറെറാരു പ്രധാന പ്രശ്നത്തെപ്പററി ചുരുത്തിൽ പറയാം.

പ്രസവഘട്ടത്തിൽ ഡോക്ടർമാരെയും ബന്ധുജനങ്ങളെയും ഒരുപോലെ കുണ്ഠിതപ്പെടുത്തുന്ന ചില സാഹചര്യങ്ങൾ ഉണ്ടായെന്നു വരാം. കുട്ടിയെയോ തള്ളയെയോ ആരെയെങ്കിലും ഒരാളെ മാത്രമേ രക്ഷിക്കുവാൻ സാധിക്കയുള്ളുവെന്ന ഘട്ടമാണു ഏററവും വിഷമം പിടിച്ചതു്. ആരെ രക്ഷിക്കണം? എന്നു ഡോക്ടർ ചോദിച്ചാൽ പെട്ടെന്നു മറുപടി പറയാൻ സാദ്ധ്യമല്ല. അമ്മയുടെ ജീവനെ നഷ്ടപ്പെടുത്തിയിട്ടു കുട്ടിയുടെ ജീവനെ രക്ഷിക്കുകയെന്നതു ധർമ്മവിരുദ്ധമാണെന്നു ചില മതാചാര്യന്മാർ വിധിച്ചിട്ടുണ്ടു്. അങ്ങനെ ഖണ്ഡിതമായി വിധിക്കുന്നതു ശരിയല്ലെന്നാണു മററു ചിലരുടെ വാദം. ഈ വിഷയത്തെപ്പററി ചർച്ച് ഓഫ് സ്കോട്ട്ലണ്ടിന്റെ ഒരു കമ്മിററി പുറപ്പെടുവിച്ച പ്രസ്താവന ഇവിടെ ചേർത്തുകൊള്ളുന്നു.

"ഗർഭധാരണം മുതൽ കുട്ടിയുടെ ജീവൻ ഈശ്വരന്റെ ദിവ്യമായ ദാനമായി പരിഗണിക്കണമെന്നുള്ള തത്വം എല്ലാ ക്രൈസ്തുവരും സമ്മതിക്കുന്നതാണു്. മെഡിക്കൽ ലോകത്തിൽ ഉണ്ടായിട്ടുള്ള അഭിനവങ്ങളായ കണ്ടുപിടുത്തങ്ങളുടെ ഫലമായി, അമ്മയെയോ കുട്ടിയെയോ ആരെയാണു് രക്ഷപെടുത്തേണ്ടതെന്നുള്ള പ്രശ്നം വളരെ വിരളമായിട്ടേ ആവിർഭവിക്കാറുള്ളു. അതിൽ സന്തോഷിക്കേണ്ടതുണ്ടു്. പക്ഷെ ആ പ്രകാരമുള്ള പ്രശ്നങ്ങളുണ്ടാകുമ്പോൾ പല കാര്യങ്ങളെപ്പററിയും ചർച്ച ചെയ്തശേഷം മാത്രമേ ഒരു നിഗമനത്തിലെത്തിച്ചേരാവൂ. ഒരു കുട്ടിക്കു അത്യന്താപേക്ഷിതമായിരിക്കുന്ന അമ്മയെക്കൂടാതെ, നിസ്സഹായാവസ്ഥയിൽ ആ കുട്ടി ജനിക്കുവാൻ അനുവദിക്കുന്നതു് ശരിയാണോ? ഭർത്താവിന്റെ നില, ആ സ്ത്രീയുടെ മററു കുട്ടികളുടെ നില എന്നിവയും പരിഗണിക്കേണ്ടതാണു്. മററു കുട്ടികൾ വളരെ ചെറുപ്പമാണെങ്കിൽ അവർക്കു അമ്മയുടെ വാൽസല്യം അത്യാവശ്യമാണു്."

ചർച്ച് ഓഫ് സ്കോട്ട്ലണ്ടു മാത്രമല്ല, മററു പല ഉത്തരവാദപ്പെട്ട സംഘടനകളും വ്യക്തികളും ശ്രദ്ധിക്കേണ്ട ഒരു വിഷയമാണിതു്. ജനിക്കുന്നതിനു മുമ്പു കുട്ടിയുടെ ജീവൻ ദിവ്യം തന്നെ. എന്നാൽ അതു ജനിച്ചു കഴിഞ്ഞശേഷമാണു് ആ കുട്ടിയോടുള്ള വാൽസല്യം ഒരു യഥാർത്ഥ്യമായിത്തീരുന്നതു്. അതിനെ രക്ഷിക്കാൻ വേണ്ടി അമ്മ മരിക്കുവാൻ അനുവ

ദിക്കുക എന്നതു് വലിയ സാഹസമാണു്. അമ്മ ഇല്ലാതെ ജീവിക്കുവാൻ ആ കുട്ടിയെ ഈ ലോകത്തിലേക്കു ക്ഷണിച്ചു വരുത്തുകയെന്നതു് അതിനെക്കാൾ കഷ്ടമാണു്. അമ്മ മരിക്കയാണെങ്കിൽ, ഭർത്താവിനു ഭാര്യ നഷ്ടപ്പെടുന്നു. മൂത്തകുട്ടികളുണ്ടെങ്കിൽ അവർക്കു അമ്മ നഷ്ടപ്പെടുന്നു. അങ്ങനെ വിഷമതകൾ നിറഞ്ഞ പലപ്രശ്നങ്ങളും അമ്മയുടെ തിരോധാനത്തോടുകൂടി ആവിർഭവിക്കുന്നു. ഈ പരിതസ്ഥിതിയിൽ ഗർഭത്തിലുള്ള കുട്ടിയെയല്ല അമ്മയെയാണു രക്ഷിക്കേണ്ടതെന്നു അഭിപ്രായപ്പെടേണ്ടിയിരിക്കുന്നു.

## ഗർഭധാരണത്തെ തടയാമോ?

അമ്മമാരുടെ ആരോഗ്യത്തെയും കുടുംബത്തിന്റെ സാമ്പത്തികസ്ഥിതിയേയും പരിഗണിച്ചു ഗർഭധാരണത്തെ തടയേണ്ടതു് ആവശ്യമാണെന്നു പല മഹാത്മാക്കളും അഭിപ്രായപ്പെട്ടുവരുന്നു. ജനനനിയന്ത്രണത്തെപ്പററി ഡോ. ഡേവിഡ് പൈക്കിന്റെ അഭിപ്രായം മുകളിൽ ചേർത്തിട്ടുണ്ടല്ലോ.

കുട്ടികൾ ജനിച്ചാൽ അവർക്കു ജീവിക്കുവാൻ—ആരോഗ്യത്തോടുകൂടി ജീവിക്കുവാൻ—തക്ക ഭക്ഷണവും മററു സൌകര്യങ്ങളും ഉണ്ടായിരിക്കണം. അല്ലാത്തപക്ഷം അവയുടെ ജനനത്തെ തടയണം. രണ്ടാമതു, തുടരെ തുടരെയുള്ള ഗർഭധാരണം അമ്മമാരുടെ ആരോഗ്യത്തെ ക്ഷയിപ്പിക്കുന്നു. പ്രസ്തുത രണ്ടു കാരണങ്ങളാലും ജനനനിയന്ത്രണം സാമൂഹ്യമായ ഒരാവശ്യമാണെന്നു വന്നുകൂടുന്നു. അതു് ധർമ്മാനുസൃതമാണോ എന്നും, ഈശ്വരനു അതിഷ്ടമാണോ എന്നുമുള്ള ചോദ്യങ്ങൾ അവശേഷിക്കുന്നു.

ആത്മനിയന്ത്രണം വഴിയായി ജനനനിയന്ത്രണം സാധിക്കുന്നതിനു മഹാത്മജി എതിരല്ലായിരുന്നു. ധാർമ്മികലോകത്തിൽ അനിഷേധ്യമായ ഒരു സ്ഥാനം സമാർജ്ജിച്ചു കഴിഞ്ഞ ഒരാളാണല്ലോ അദ്ദേഹം. പക്ഷെ കൃത്രിമോപകരണങ്ങൾ ഉപയോഗിച്ചു ജനനനിയന്ത്രണം നടത്തുന്നതു് അദ്ദേഹത്തിനും ഹിതകരമല്ലായിരുന്നു.

ഈ വിഷയത്തിൽ മറെറാരു പക്ഷമുണ്ടു്. ജനനം മനുഷ്യന്റെ സാമർത്ഥ്യംകൊണ്ടു് സാധിക്കുന്നതല്ല. മരണത്തെ പിടിച്ചു നിർത്താനും മനുഷ്യനു സാദ്ധ്യമല്ല. അതെല്ലാം ഈശ്വരന്റെ വിധിയാണു്. ധാരാളം ആളുകൾ ജനിച്ചാൽ, അവരുടെ കാര്യം അവരെ സൃഷ്ടിച്ച ദൈവം നിർവ്വഹിച്ചുകൊള്ളും. മനുഷ്യന്റെ അധികാരത്തിൽ കവിഞ്ഞ ഒരു കാര്യമാണു് ജനനനിയന്ത്രണം. ജനസംഖ്യ വർദ്ധിച്ചു് ഭക്ഷണം മതിയാകാതെ വന്നാൽ, അതു് ഈശ്വരവിധിയായി കരുതിക്കൊള്ളണം. രായലസീമയിലെപ്പോലെ ഒരു ക്ഷാമം ജനസംഖ്യ കുറവുള്ളിടത്തും ഉണ്ടാകാം. അപ്പോൾ നമ്മുടെ ജീവിതം വിധിയുടെ കയ്യിൽ എറിഞ്ഞുകൊടുക്കുക. അതുമാത്രമേ രക്ഷയുള്ളു എന്ന വാദമാണു് ദൈവവിശ്വാസത്തിന്റെ പേരിൽ പലരും ഉന്നയിക്കുന്നതു്.

മനുഷ്യനു ബുദ്ധിയും, ജീവിതം നിയന്ത്രിക്കുവാനുള്ള സ്വാതന്ത്ര്യവും വിവേകവും ഈശ്വരൻ തന്നെ നൽകിയിട്ടുണ്ടു്. സാമൂഹ്യമായി പല നിയമങ്ങളും മനുഷ്യൻ ഉണ്ടാക്കിയിട്ടുണ്ടു്. പ്രകൃതിയെ നിയന്ത്രിക്കുവാൻ കുറെയെങ്കിലും ശക്തി അവനുണ്ടു്. ആ നിലയ്ക്കു സാമ്പത്തികവ്യവസ്ഥിതിയും സാമൂഹ്യജീവിതവും ക്ഷേമകരമാക്കുവാൻ ജനനനിയന്ത്രണം മുതലായ പരിപാടികൾ അവൻ സ്വീകരിച്ചാൽ അത്ര വലിയ തെറെറാന്നുമില്ലെന്നു സമാധാനിക്കാം



## യോഗാഭ്യാസത്തിന്റെ ഫലങ്ങൾ

യോഗാഭ്യാസംകൊണ്ടു ശരീരത്തിനുണ്ടാവുന്ന അനുഭവങ്ങളെ വിദ്യുച്ഛക്തി ഉപകരണങ്ങളുപയോഗിച്ചു രേഖപ്പെടുത്താൻ പാരീസിൽനിന്നു വൈദ്യവിദഗ്ദ്ധന്മാരായ ഡോക്ടർ ജെ. ബി. മിലോവനോവിക്കും ഡോക്ടർ തെരേസബ്രോസയും ഇന്ത്യയിൽ വന്നിരുന്നു. രോഗങ്ങൾ മാററാനും ശരീരം പുഷ്ടപ്പെടുത്താനും യോഗാഭ്യാസം ഉപയോഗപ്രദമാണെന്നു പാശ്ചാത്യരെ തെളിവുസഹിതം ബോദ്ധ്യപ്പെടുത്തുകയാണു് ഇവരുടെ ഉദ്ദേശം.

# ഫിരംഗരോഗം (SYPHILIS)

പി. വി. ദേവസ്യാ, ലക്ചറർ, ആയുർവേദകോളജ്

രോഗങ്ങളിൽനിന്ന് മോചനം ലഭിക്കുന്നതിനുള്ള പ്രതിവിധികൾമാത്രം അടങ്ങിയിരിക്കുന്ന ഒന്നല്ല വൈദ്യശാസ്ത്രമെന്നു രോഗങ്ങൾ ഉണ്ടാകാതിരിക്കുന്നതിന്ന് അനുഷ്ഠേയങ്ങളായ ചര്യാക്രമങ്ങളുടെ പ്രതിപാദനത്തിൽനിന്നും മനസ്സിലാക്കാം. മൗലികങ്ങളായ ശാസ്ത്രതത്വങ്ങളെ വിസ്മരിച്ചു സുഖഭോഗാദികളിൽ കഴിഞ്ഞുകൂടുന്ന മനുഷ്യൻ എന്തും ചെയ്യാൻ തയാറാകുന്നതുപോലെ എന്തും അനുഭവിക്കേണ്ടിവരിക എന്നുള്ളതും സ്വാഭാവികമാണ്. പാശ്ചാത്യജനസമ്പർക്കത്തിന്റെ പരിഷ്കാരപ്രമത്തതയിൽ പ്രകൃതിനിയമങ്ങളെപ്പോലും വിഗണിച്ചു എന്തും ചെയ്യാമെന്നുള്ള വ്യാമോഹത്തോടുകൂടി കഴിഞ്ഞുകൂടുന്ന ഒരു കാലഘട്ടമുണ്ടായിരുന്നു. പ്രകൃതിദത്തമായ ശാസ്ത്രങ്ങളെ അതിലംഘിച്ചു പാവനമായ ദാമ്പത്യജീവിതത്തെ നശിപ്പിക്കുന്നതിന്ന് പര്യാപ്തമായ പല വ്യവസ്ഥിതികളും നിലവിലിരുന്നിരുന്ന കാലങ്ങളിൽ പ്രകൃതിനിയമങ്ങളുടെ ബലാബലംപോലും ചിന്തിക്കാതെ മിശ്രവും ജുഗുപ്സാവഹവുമായ ലൈംഗികബന്ധം പുലർത്തിപ്പോന്നിരുന്നു. ഇങ്ങനെ സന്മാർഗ്ഗവിരുദ്ധമായ ജീവിതചര്യയെ മനുഷ്യൻ ആശ്ലേഷിക്കുകയും തൽഫലമായി സാംക്രമികമായ പല രോഗങ്ങളും ബാധിക്കുവാൻ ഇടയാകുകയും ചെയ്തു. ഇപ്രകാരം സംക്രമിക്കുവാൻ ഇടയായ രോഗങ്ങളിൽ പ്രധാനമായതു് ഫിരംഗരോഗം (Syphillis) ആണ്. ജഡീയസുഖങ്ങളിൽ കഴിഞ്ഞുകൂടിയ മനുഷ്യന്ന് പ്രകൃതിതന്നെ നൽകിയ ഒരു ശിക്ഷയായി ഈ രോഗത്തെ ഗണിക്കാം. വളരെ വേഗത്തിൽ സംക്രമിച്ചു പടർന്നുവ്യാപിച്ചു് മനുഷ്യസമൂഹത്തെ നശിപ്പിക്കുന്നതിന്ന് പര്യാപ്തമായ ഈ രോഗത്തിൽനിന്നും രക്ഷനേടുന്നതിനുവേണ്ടി അവിശ്രമം പരിശ്രമിച്ചുകൊണ്ടിരുന്ന പാശ്ചാത്യവൈദ്യവിദഗ്ദ്ധന്മാർക്കു് ഒരു നിഗമനത്തിൽ എത്തിച്ചേരാൻ സാധിച്ചു.

നിരന്തരമായ സൂക്ഷ്മനിരീക്ഷണ ഫലമായി അണുക്കളുടെ സംക്രമണമാണ് രോഗഹേതുവെന്നും ആ അണുക്കൾക്കു വളരെ വേഗത്തിൽ രക്തത്തിൽ വ്യാപിച്ചു രോഗത്തെ ഉണ്ടാക്കാൻ കഴിയുമെന്നും മനസ്സിലാക്കി.

ഇങ്ങനെ Treponema Pallidum എന്ന അണുവാണ് ഈ രോഗം ഉണ്ടാകുവാൻ കാരണമെന്നു സയുക്തികം കണ്ടുപിടിച്ചു. ഈ അണുക്കൾ Mycroscopic ആണ്. അതിസൂക്ഷ്മങ്ങളായ രോഗാണുക്കളെ കണ്ടുപിടിക്കുന്നതിന്ന് പാശ്ചാത്യശാസ്ത്രജ്ഞന്മാർ ഇപ്പോഴും ശ്രമിച്ചുകൊണ്ടിരിക്കുകയാണ്. പാശ്ചാത്യ വൈദ്യശാസ്ത്രത്തിന്ന് ലഭിക്കുന്ന പ്രോത്സാഹനം അസൂയാർഹമായ പുരോഗതിക്കു വഴി തെളിച്ചിട്ടുണ്ട്. മനുഷ്യസമുദായം ഈ വൈദ്യശാസ്ത്രത്തിന്റെ പ്രയോജനപ്രദമായ പുരോഗതിയിൽ അത്യധികം കൃതജ്ഞതാനിർഭരമാണ്. ഇവിടെ ഒരു കാര്യം ചിന്തിക്കുവാൻ അവസരം നൽകുന്നുണ്ട്. പ്രോത്സാഹനമെന്നതു് എന്താണെന്നറിയാത്ത നമ്മുടെ പൌരാണിക ആയുർവേദശാസ്ത്രം, അതെ; പിൻതിരിപ്പൻ ശക്തികളാൽ പ്രതിബന്ധപ്പെടുത്തി നശിപ്പിക്കപ്പെട്ടുളമായ ഈ ശാസ്ത്രം സ്വയം അതിന്റെ കഴിവുകളാൽ പുനരുത്ഥാനം ചെയ്യുന്നുണ്ടെന്നു കാണാൻ കഴിയുന്നതുതന്നെ ചരിതാർത്ഥ്യജനകമാണ്. ഒരു രോഗത്തിനു കാരണമായ അണുവിനെ കണ്ടുപിടിക്കുവാൻ വ്യയം ചെയ്ത മനുഷ്യയത്നങ്ങളെ ഇവിടെ പിന്തിച്ചുപോകുന്നതു് സ്വാഭാവികമാണ്.

ഫിരംഗരോഗം ഇൻഡ്യയിൽ വ്യാപിക്കുന്നതിന്ന് ചില കാലങ്ങളും കാരണങ്ങളും ആയുർവേദഗ്രന്ഥകാരന്മാർ അവരുടെ ഗ്രന്ഥങ്ങളിൽ പ്രതിപാദിക്കുന്നുണ്ട്. അതിപുരാതനമായ ആര്യവൈദ്യഗ്രന്ഥങ്ങളിൽ ഈ രോഗത്തെ പ്രത്യേകം പ്രതിപാദിക്കുന്നില്ലെങ്കിലും അണുസംക്രമണജന്യമായ രോഗങ്ങൾ ഉണ്ടാകുന്നുണ്ടെന്നു വ്യക്തമാക്കുന്നുണ്ട്. പതിനാറാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന ഭാവമിശ്രൻ എന്ന ആയുർവേദാചാര്യൻ ഈ രോഗത്തിന്റെ ഉല്പത്തിലക്ഷണങ്ങൾ മുതലായവയെ തന്റെ ഗ്രന്ഥത്തിൽ സവിസ്തരം പ്രതിപാദിക്കുന്നുണ്ട്. പതിനാറാം നൂറ്റാണ്ടിൽ പോർട്ടുഗീസുകാർ കച്ചവടത്തിനായി ഇൻഡ്യയിൽ വന്നു താവളമുറപ്പിച്ചു സ്ഥിരതാമസമാക്കുകയും ഇൻഡ്യാക്കാരുമായി സഹവസിക്കുവാനുള്ള സാഹചര്യം ലഭിക്കുകയും ചെയ്തതോടു

കൂടി വിദേശീയമായ ഈ രോഗം ഇന്ത്യയിലും വ്യാപിക്കുവാൻ ഇടയായി. കേരളക്കരയിൽ പോർട്ടുഗീസുകാരെ പറങ്കികൾ എന്നാണ് വിളിച്ചുവരുന്നത്. അവരിൽനിന്നു സംക്രമിക്കുവാൻ ഇടയായതിനാൽ പറങ്കിപ്പുണ്ണ് എന്നാണ് ഈ രോഗത്തിനെ പ്രാദേശികമായി വിളിച്ചുവരുന്നത്. യൂറോപ്യൻ രാജ്യമായ പോർട്ടുഗീസ് "ഫിരംഗരോഗം" എന്ന പേരിൽ ഇൻഡ്യയിൽ അറിയപ്പെട്ടിരുന്നു എന്നും ഈയവസരത്തിൽ സ്മരണീയമാണ്.

ഈ രോഗത്തെ പൊതുവിൽ ഉത്ഭവത്തെ വച്ചുകൊണ്ട് രണ്ടായി തരംതിരിക്കാം.

I സാർജ്ജിതം (Acquired Syphilis)

II മാതൃദോഷജം (Congenital Syphilis or Hereditary Syphilis) ഇതിൽ ആദ്യത്തെ വിഭാഗമായ സാർജ്ജിതം സ്ത്രീപുരുഷസംയോഗകാലത്തിൽ അണുസംക്രമണംകൊണ്ടുണ്ടാകുന്നതാണ്. ഇതിൽ ഉല്പാദനേന്ദ്രിയങ്ങൾക്കുണ്ടാകാവുന്ന ഉരസൽ (Friction) നിമിത്തം ക്ഷതം ഉണ്ടാകുകയും ക്ഷതത്തിൽക്കൂടി രോഗാണുക്കൾ സംക്രമിക്കുകയും ചെയ്യുന്നു. ക്ഷതം ഉണ്ടാകാതെയും അണുക്കൾ സംക്രമിക്കാം. ഈ ഘട്ടത്തിൽ അണുസംക്രമണമുണ്ടായ സ്ഥാനത്ത് ചൊറിച്ചിലോ സ്ഫോടമോ ഉണ്ടാകാം. രോഗാണുക്കൾ ശരീരത്തിൽ സംക്രമിച്ചാലും ആദ്യഘട്ടങ്ങളിൽ രോഗവ്യക്തലക്ഷണങ്ങൾ പ്രത്യക്ഷപ്പെടാതെതന്നെ ദിവസങ്ങളോ മാസങ്ങളോ കഴിഞ്ഞുപോയെന്നുവരാം. ഇപ്രകാരം സംഭവിക്കുന്നത് അണുക്കൾക്ക് ശരീരത്തിൽ വ്യാപിക്കാനുള്ള അനുകൂലസാഹചര്യങ്ങൾ ലഭിക്കാതിരിക്കുന്നതുകൊണ്ടാണ്. ഈ രോഗത്തെ പൊതുവിൽ മൂന്നു ഘട്ടങ്ങളായി വേർതിരിക്കാം. ഓരോ ഘട്ടത്തിലും സംഭവിക്കുന്ന വിസദൃശലക്ഷണങ്ങളെ അടിസ്ഥാനമാക്കിയാണ് ത്രിവിധഘട്ടങ്ങളായി വിഭജിക്കുവാൻ ഇടയായതും. രോഗാണുക്കൾ ശരീരത്തിൽ സംക്രമിച്ചെന്നു അറിയുന്നതിനുള്ള പ്രധാന ലക്ഷണം ക്ഷതാസന്നമായ വംക്ഷണം മുതലായ ഭാഗങ്ങളിലെ ലസീകാഗ്രന്ഥികൾക്ക് (Lymph glands) ശോഫം ഉണ്ടാകുന്നതാണ്. ഇതോടുകൂടി സർവശരീരഭാഗങ്ങളിലുമുള്ള ലസീകാ ഗ്രന്ഥികൾക്കും ശോഫം ഉണ്ടാകാം. ചികിൽസ ചെയ്യുന്നതിന്റെ ഫലമായി ഗ്രന്ഥികളുടെ വീക്കം കാണാതെന്നുവരാം.

രണ്ടാമത്തെ ഘട്ടം, രക്തമാംസാദിധാതുക്കളിൽ അണുക്കൾ വ്യാപിച്ചു ശരീരഭാഗങ്ങളെ ദൂഷി

പ്പിച്ചു ജംഘാ, ഉദരം, ഉരസ്സ്, ഹസ്തപാദതലങ്ങൾ എന്നീ അവയവബാഹ്യഭാഗങ്ങളിൽ ചുററും ചെറിയ പിടകകളോടുകൂടിയതും വൃത്താകാരത്തിലും രക്തവർണ്ണത്തിലുമുള്ള മണ്ഡലങ്ങളെ ഉണ്ടാക്കുന്നു. മണ്ഡലങ്ങൾക്കു ചുററും ഉണ്ടാകുന്ന പിടകകൾ പഴുത്തു പൊട്ടി സ്രവിക്കുകയും അണുസമ്മിശ്രമായ സ്രാവു സ്പർശിക്കുന്ന ശരീരഭാഗങ്ങളിൽ വീണ്ടും പിടകകൾ ഉണ്ടാകുകയും ചെയ്യുന്നു.

മൂന്നാമത്തെ ഘട്ടത്തിൽ ആദ്യഘട്ടത്തിലെപ്പോലെ ലസീകാഗ്രന്ഥികൾ വീണ്ടും വീർത്തുവരികയും സ്പർശനത്തിൽ ഗ്രന്ഥികൾ കഠിനമായിത്തീരുകയും ചെയ്യും. രോഗാണുക്കൾ സ്ഥിരമായി ധാതുക്കളുടെ അന്തർഭാഗങ്ങളിൽ സ്ഥാനം ഉറപ്പിച്ചുകഴിഞ്ഞു എന്നു മനസ്സിലാക്കാം. കൂടാതെ രണ്ടാമത്തെ ഘട്ടത്തിൽ പറഞ്ഞ മണ്ഡലങ്ങൾ വർദ്ധിച്ചുവരികയും ശരീരത്തിന്റെ എല്ലാ ഭാഗങ്ങളിലും ഉണ്ടാകുകയും ചെയ്യുന്നു. ഇതോടുകൂടി ശരീരത്തിലെ രക്താംശം കുറഞ്ഞു പാണ്ഡുവർണ്ണമുണ്ടാകുകയും അത്യധികം ക്ഷീണിച്ചുപോകുകയും ചെയ്യുന്നു. ഈ അവസ്ഥ തുടർന്നു ധാതുവ്യാപ്തി വർദ്ധിച്ച് ഓരോ അധിഷ്ഠാനത്തിൽ എത്തി ദുസ്സഹങ്ങളായ രോഗങ്ങളെ ഉണ്ടാക്കിത്തീർക്കുന്നു.

### മാതൃദോഷജം.

(Congenital Syphilis or Hereditary Syphilis)

രോഗജുഷ്ടമായ മാതാവിൽനിന്നും ഗർഭസ്ഥശിശുവിലേക്കു സംക്രമിക്കുന്ന രക്തംവഴിയാണു് അണുക്കൾ പ്രവേശിക്കുന്നതു്. ആദ്യം ഗർഭാശയാന്തസ്ഥിതമായ അപരാ (Placenta) യിൽ ചെന്നു അതിൽ ബന്ധിച്ചിരിക്കുന്ന സൂക്ഷ്മസിരാധമനികളിൽകൂടി ശിശുവിലേക്കു സംക്രമിക്കുകയും ചെയ്യുന്നു. ഇങ്ങനെ ശിശുവിന്റെ അംഗപ്രത്യംഗാദികളിലും അണുക്കൾ വ്യാപിച്ചു ദുഷിപ്പിക്കുന്നു. കൂടാതെ മാതാവിന്റെ സ്തനചൂചുകത്തേയും ദുഷിപ്പിച്ചു വികാരത്തെ ഉണ്ടാക്കുന്നു. ഈ കാരണങ്ങളാൽ ചില ശിശുക്കൾ ഗർഭാശയത്തിൽവച്ചുതന്നെ മൃതിയടയുന്നു. ചിലരിൽ ഗർഭപാതമൊ ഗർഭസ്രാവമൊ സംഭവിക്കുന്നു. ചില ശിശുക്കൾ ജീവനോടുകൂടി ജനിച്ചാൽതന്നെയും പന്ത്രണ്ടൊ പതിനെട്ടോ മാസങ്ങൾക്കിടയിൽ മരിച്ചുപോകുന്നു. അപൂർവം ചില ശിശുക്കളിൽ സാധാരണ ശിശുക്കളെപ്പോലെ ആദ്യകാലങ്ങളിൽ ആരോഗ്യം കാണും. കുറേക്കാലം കഴിഞ്ഞാൽ ഫിരംഗത്തിന്റെ രണ്ടാമത്തെ ഘട്ടത്തിൽ വിവരിക്കുന്ന ലക്ഷണങ്ങൾ കണ്ടുതുടങ്ങുകയും സപാർജ്ജിതമായി രൂപാന്തരപ്പെടുകയും ചെയ്യും. മാതൃദോഷജമായ വിഭാഗം സപാർജ്ജിതത്തെക്കാൾ കഷ്ടതരമായിട്ടുള്ളതാണു്. ശിശുവിനാണെങ്കിൽ പ്രായപൂർത്തിക്കു മുൻപുതന്നെ ശബ്ദഗ്രഹണകർമ്മം നിർവഹിക്കുന്ന എട്ടാമത്തെ നാഡീശാഖ പ്രവർത്തനരഹിതമായി കേൾവിയെ നശിപ്പിച്ചു ബാധിര്യത്തെ ഉണ്ടാക്കുന്നു. രോഗാണുക്കൾ ധാതുക്കളുടെ അന്തർഭാഗങ്ങളിൽ വ്യാപിച്ചു പീനസം, വിസർപ്പം, ശ്വാസരോഗങ്ങൾ മുതലായ രോഗങ്ങളെ ഉണ്ടാക്കുന്നു. ശിശ്നം, ഭഗപ്രദേശം ഗുദം എന്നീ ഭാഗങ്ങളിൽ വിശേഷിച്ചും പൊതുവിൽ ഗുഹ്യഭാഗം മുഴുവനിലും മണ്ഡലസദൃശങ്ങളായ വ്രണങ്ങൾ ഉണ്ടാക്കിത്തീർക്കുന്നു. കാലപ്പഴക്കത്തിൽ ഫുസ്ഫുസം, യകൃത്തു്, പ്ലീഹ എന്നീ അവയവഭാഗങ്ങളിൽ അണുക്കൾ വ്യാപിച്ചു ഈ ആന്തരിക അവയവങ്ങളെ പ്രവൃത്തിരഹിതമാക്കിത്തീർക്കുന്നു. ഹൃദയത്തിൽനിന്നും പുറപ്പെടുന്ന തോരണികാധമനിയെ (Aortic arch) ദുഷിപ്പിച്ചു ഹൃദയാശ്രയമായി ഹൃദ്രോഗാദികളേയും സുഷുമ്നാകാണ്ഡം, മസ്തിഷ്കം മുതലായ ഭാഗങ്ങളിൽ വ്യാപിച്ചു അപസ്മാരം, മൂർച്ഛാ, ശിരഃകമ്പം മുതലായ രോഗങ്ങളെയും, പൃഷ്ഠവംശാശ്രയമായി പൃഷ്ഠവംശാസ്ഥിയെ ശീർണ്ണപ്രായമാക്കി അസ്ഥിക്കു വളവിനെയും, ജംഘാസ്ഥിയെ ആശ്രയിച്ചു ജംഘാസ്ഥി

ക്ക് വളവിനേയും, നാസാസ്ഥിയെ ആശ്രയിച്ച് നാസാസ്ഥികൾ ശീർണ്ണത്വം, നാസാസ്രാവം, നാസാഗുഹ്യഭാഗങ്ങൾ പഴുത്തു സ്രവിച്ച് ഓരോ ഗുഹയായി രൂപാന്തരപ്പെടുക ഇവയും മസ്തിഷ്കത്തിലെ രക്തവാഹിനികളിലെത്തി രക്തവാഹിനികളുടെ സങ്കോചവികാസശക്തി നശിപ്പിച്ച് അവിടവിടെയായി രോധമുണ്ടാക്കി ധമനികൾ വീർത്തു പൊട്ടി രക്തസ്രാവത്തെ ഉണ്ടാക്കി പക്ഷവധാദികളായ അതിദുസ്സരവാതവികാരങ്ങളേയും ഉണ്ടാക്കിത്തീർക്കുന്നു. അണുക്കൾ സർവശരീരവ്യാപ്തമായി വിഷസദൃശവികാരങ്ങളെ ഉണ്ടാക്കിത്തീർക്കുന്നു.

നേത്രാശ്രയമായി അണുക്കൾ വ്യാപിച്ച് നേത്രസ്വഛമണ്ഡലത്തെ നശിപ്പിച്ച് അന്ധ്യത്തെ ഉണ്ടാക്കും. രോഗവ്യാപ്തിയുടെ അന്തിമഘട്ടത്തിൽ ഞരമ്പാശ്രിതമായ വികാരങ്ങളാണ് അധികവും കാണാറുള്ളത്. അസ്ഥികളെ സംഭവിക്കുന്ന രോഗങ്ങളെല്ലാം മജ്ജ നശിക്കുന്നതിൽ നിന്ന് ഉണ്ടാകുന്നതാണ്. ഇപ്രകാരം രോഗത്തിന്റെ സാമാന്യരൂപം പ്രതിപാദിക്കപ്പെട്ടെങ്കിലും പാശ്ചാത്യവും പൌരസ്ത്യവുമായ ചില തത്വങ്ങൾ അറിയുന്നതു പ്രയോജനപ്രദമാണെന്നു തോന്നുന്നു. പാശ്ചാത്യ ശാസ്ത്രകാരന്മാർ ഓരോ രോഗപ്രകരണങ്ങളിലും ഫിരംഗ കാരണത്താൽ ഉണ്ടാകുന്നതിനെ വിശദീകരിക്കുന്നുണ്ട്. അപസ്മാരത്തെ വിശദീകരിക്കുമ്പോൾ ഫിരംഗംകൊണ്ടുണ്ടാകുന്ന അപസ്മാരത്തെയും, പക്ഷവധത്തെ ഫിരംഗജമായ വിഭാഗം കൊണ്ടും, ഉസീകാഗ്രന്ഥികളുടെ ശോഫത്തെ ഫിരംഗജം, എന്നീ തരത്തിലുമാണ് വിഭജിക്കുന്നതു്.

നവീനങ്ങളായ അണുദർശിനികളുടെ സഹായത്താൽ രോഗാണുക്കളെ കണ്ടുപിടിക്കുന്നതിനു് എത്രയോ ആയിരം വർഷങ്ങൾക്കുമുൻപ് അദൃശ്യങ്ങളായ അണുക്കളാൽ രോഗം സംക്രമിക്കുന്നുണ്ടെന്നു പൌരാണികശാസ്ത്രം തെളിയിച്ചിട്ടുണ്ട്. ഗുഹ്യരോഗങ്ങൾ (Venereal diseases) പ്രാരംഭദശയിൽതന്നെ ഗോപനം ചെയ്യുക സ്വാഭാവികമാണ്. അവയവത്തിന്റെ ഗുഹ്യത കൊണ്ടും രോഗം സംക്രമിക്കാൻ സഹായകമായ കാരണങ്ങളാലും രോഗത്തിന്റെ ആദ്യഘട്ടത്തിൽ ചികിത്സാവിധേയനാകാതെ കഴിഞ്ഞുകൂടുകയും രോഗാണുക്കൾ ദ്വിതീയ തൃതീയഘട്ടങ്ങളിലേക്കു വ്യാപിക്കുകയും ചെയ്യുന്നതോടുകൂടി അസാദ്ധ്യമായിത്തീരുകയും ചെയ്യുന്നു.

രോഗികളുമായുള്ള സഹവാസത്താലും രോഗികൾ ഉപയോഗിക്കുന്ന അണുസംക്രമണങ്ങളായ വസ്തുക്കൾ പാത്രങ്ങൾ (contaminated articles) മുതലായവയുടെ ഉപയോഗത്താലും രോഗം സംക്രമിക്കാം. ഇങ്ങനെ സംക്രമിക്കുന്ന വിഭാഗത്തിൽ ആദ്യഘട്ടത്തിൽ രോഗത്തിന്റെ വ്യക്തലക്ഷണങ്ങൾ കണ്ടില്ലെന്നു വരാം. വളരെക്കാലത്തിനു ശേഷം ആകസ്മികമായ ഘട്ടത്തിലായിരിക്കും ഈ രോഗത്തിന്റെ വ്യക്തലക്ഷണങ്ങൾ കാണുന്നതു്. ഈ വിഭാഗത്തിലുൾപ്പെടുന്ന രോഗം അധിഷ്ഠാന സ്ഥിരതയോടുകൂടിത്തന്നെ വികാരത്തെ ഉണ്ടാക്കി അസാദ്ധ്യമാക്കിത്തീർക്കാം.

ഈ രോഗം പിടിപെടാതെ ഇരിക്കുന്നതിനു് പ്രകൃതിനിയമങ്ങളെ സ്വീകരിച്ചു സദാചാരശീലനായി കഴിയുക. ദൂഷിച്ച കൂട്ടുകെട്ടിൽനിന്നും വളരെ വേഗം മാറി ജീവിക്കുക. പാവനമായ ദാമ്പത്യജീവിതമോ ബ്രഹ്മചര്യമോ സ്വീകരിക്കുക. ക്ഷണികമായ സുഖഭോഗാദികളെ പരിപൂർണ്ണമായി ഉപേക്ഷിക്കുക. രോഗികളുമായുള്ള സമ്പർക്കം ഉപേക്ഷിക്കുക. ദിനചര്യയിൽ കൃത്യനിഷ്ഠയും സദാചാരതല്പരതയും ജിതേന്ദ്രിയത്വവും സ്വീകരിക്കുന്നവരെ ഈ രോഗം ഒരിക്കലും പിടിപെടുന്നില്ല.

ഫിരംഗ രോഗത്തിന്റെ ചികിത്സയിൽ ആയുർവേദശാസ്ത്രവും ആധുനികശാസ്ത്രവും ഏതാണ്ടു തുല്യമായ ഔഷധങ്ങളാണു് സ്വീകരിക്കുന്നതെന്നു കാണുന്നു. രോഗാണുക്കൾ വിഷാംശമിശ്രമായി രക്താദി ധാതുക്കളേയും വിഷസദൃശമാക്കിത്തീർക്കുന്നു. രോഗഹേതുക്കളായ അണുക്കളെ നശിപ്പിക്കുന്നതിനു് വിഷരൂപമുള്ള ഔഷധങ്ങൾ തന്നെ വേണ്ടിവരുന്നു. ഏതൽ കാരണത്താൽ വിഷഗുണമിശ്രമായ ഔഷധങ്ങളാണു് ഈ രോഗത്തിൽ കൂടുതൽ ഫലപ്രദമായി കണ്ടിട്ടുള്ളതു്. മൂലികകൾ അപൂർവമായിട്ടേ ഉപയോഗിക്കുന്നുള്ളു. രസം, ഗന്ധകം, പാഷാണം മുതലായ ധാതുദ്രവ്യങ്ങളെക്കൊണ്ടാണു് ചികിത്സചെയ്യാറുള്ളതു്. ആയുർവേദഗ്രന്ഥങ്ങളിലെ രസകർപ്പൂരം, രസസിന്ദൂരം, രസഭസ്മം മുതലായവയും ധാതുദ്രവ്യപ്രധാനങ്ങളായ ഈ ഔഷധയോഗങ്ങളും ഫലപ്രദമാണു്. തമിഴ്ഗ്രന്ഥങ്ങളിലെ രസഗന്ധിമെഴുക് ഫലപ്രദമായ ഒരൌഷധയോഗമാണു്. മൂലികകളിൽ ചോപചീനി (പാവു) ഉപയോഗിക്കാറുണ്ടു്.

ആധുനിക ചികിത്സകരും ഈ തത്വം തന്നെ സ്വീകരിക്കുന്നുണ്ടു്. രോഗത്തിന്റെ അതിവ്യാപ്തിക്കു മുൻപായി ബാഹ്യലേപനാദികളാൽ ചെയ്യുന്ന ചികിത്സകളെ prophylatic എന്ന വിഭാഗത്തിൽ ഉൾപ്പെടുത്തുന്നു. Calomel ointment ചില പ്രത്യേക മുൻകരുതലോടുകൂടി 48

ചെറുകഥ

# നെടുമംഗല്യം

കെ. എൻ. കുടമാളൂർ

കർക്കടകമാസംകാലം. ഭയങ്കര തണുപ്പ്. പടിഞ്ഞാറുനിന്നുള്ള കാററടി ഏററ് കോലായ മുഴുക്കെ തണുത്തു ചാണകപ്പോള പൊന്തിയിരിക്കുന്നു. തോരാത്ത മഴ ... വടക്കുപുറത്തെത്തെങ്ങിൽനിന്നും മഴവെള്ളം ഇററിററു വീഴുന്നു. മരങ്ങൾക്കൊക്കെ ഒരു വഴുവഴുപ്പ്. പോക്കാച്ചിത്തവള കുണ്ടൻകിണററിൽനിന്ന് തന്റെ സംഗീതം ആലപിക്കുന്നു. ഈ ഭയങ്കര മഴയെല്ലാം കൊണ്ടിട്ടും ആ നെററിയിൽ ചുട്ടും വളഞ്ഞ കൊമ്പും ഉള്ള കറമ്പിപ്പശു വാഴയില അത്തിയോടെതന്നെ തിന്നുന്നുണ്ടായിരുന്നു. അട്ടക്കളയിൽനിന്നും ഒരന്ത്യശാസനം കേട്ട് കുഞ്ഞിപ്പെണ്ണ് ഞെട്ടി.

"ചോറു കാലാവുമ്പോ, എല്ലാം ണ്ട്. പണിക്ക് വിളിച്ചാൽ ഒരൊററ ഒന്നിനെ ണ്ട്ം !ണ്ട്ം....! ഖെ്റാ....? ഖെ്റാ....? ഖെ്റാ?....."

തുപ്പൻ കുഞ്ഞിപ്പെണ്ണിന്റെ മേൽ 'ച്ളീം'....ന്ന് തെറിച്ചു. 'എട്ടോഴിപ്രത്തെ' മുത്തിത്തള്ള പനീം ജലദോഷവും കൂട്ടാക്കാതെ തൊണ്ണൂററാറാമത്തെ വയസ്സിലും തന്റെ പ്രധാനിത്തം കളയാതിരിക്കാനായി, ദ്രകാരപൂജക്ക് നോസ്സരിക്കാനും ഗണപതിഹോമത്തിനു വട്ടം കൂട്ടാനും കൂളോത്തിന്റെ എല പെരന്ത്യക്കോലപ്പനു ചാത്തനുമായിട്ട് കളിക്കാറുണ്ട്. ഉടലോടെ സ്വർഗ്ഗത്തിലേക്കു പോവാനുള്ള ഒരു നൂലേണിയാണിതൊക്കെയത്രെ? സുഖല്ല്യായ്ക്കും ഒരതിരു കല്പിക്കേണ്ട വയസ്സായാലും....ഇതാണു കുഞ്ഞിപ്പെണ്ണിന്റെ മേൽ തുപ്പൻ തെറിക്കാനും ഹേതു.

'കണ്ടപ്പൻ'നായർ പടിഞ്ഞാറെപ്പുറത്തു വന്നെന്നു അറിയിക്കാനായി ഒന്നു ചുമച്ചു. തലയൊന്നു ചൊറിഞ്ഞു. കഴുത്തു വടക്കുപുറത്തേക്കു ഒട്ടകത്തെപ്പോലെ ഒന്ന് നീട്ടി. മുത്തിത്തള്ള വാതുക്കലേക്കു മറഞ്ഞു.

"എടീ! അവൻ വന്നു. പയ്യിനെ കറക്കാറായി. കൊണ്ട്‌രാൻ പാറേഎ്?" വാതുക്കലേക്കു തലവീണ്ടും നീണ്ടു.

"എറാൻ! അവ്ള് പോയി വെടോണ്ട്"

കണ്ടപ്പൻ പശുവിനെ അഴിക്കാനായിട്ടു പോയി. പറമ്പു മുഴുക്കെ തെളിയിച്ചിരിക്കുന്നു. പശുവിന്റെ വിശപ്പിന്റെ വെപ്രാളം.. അയാളുടെ നെഞ്ഞത്ത് ഒരൊററക്കാളൽ.... കണ്ണൊന്നു തുറിച്ചു. വടിയെടുത്തു കൊടുത്തു കറമ്പിയെ നാലടി!. മരണപ്പാച്ചിലോടെ അതു് കയറുപൊട്ടിച്ച് ഒരൊററ ഓട്ടം മൂസ്സാമ്പൂരിടെ മുമ്പിലേക്ക്....? അയാൾ ഭാര്യ വീട്ടിൽ നിന്ന് "സന്ധ്യാല —" കഴിഞ്ഞിട്ടുള്ള വരവാണ്. പടി കടക്കലും പശുവു വളഞ്ഞ കൊമ്പുകൊണ്ടു ഓലക്കുട തുളസ്സലും ഒപ്പം! നേരിട്ടു വന്നപ്പോൾ തടുക്കുകയാണ് ചെയ്തതു്. കുടയുടെ കാലും ഓലേം വേറെയായി. കണ്ടപ്പൻ വടിയും ഓങ്ങിക്കൊണ്ടു പിന്നാലെ ഓടിയെത്തി....

"എടാ! കൊശ്വാ! പശുനെ കൊണ്ടു കുത്തിച്ചതും പോരാ. നിയ്യ് എന്നെ അടിക്കാനായി

---

മണിക്കൂർ സമയത്തേക്കു ശരീരത്തിൽ ഇരിക്കത്തക്കവിധത്തിൽ ലേപനമായി ഉപയോഗിക്കാമെന്നു വിവരിക്കുന്നു. ഈ ഘട്ടം അണുക്കൾക്ക് ബാഹ്യഭാഗത്താണു അധിഷ്ഠാനമെന്നു കാണാം. രണ്ടാമത്തെ ചികിൽസാ വിഭാഗം Curative ആണ്. ഈ ഘട്ടത്തിൽ Arsphenamine, Neoarsphenamine മുതലായ ഔഷധങ്ങൾ കുത്തിവയ്ക്കുകയാണ് ചെയ്യുന്നതു്. രോഗിയെ വേണ്ട തരത്തിൽ പരിശോധിച്ച നേരത്തെ തന്നെ Alcohol മുതലായവ ഉപയോഗിക്കാതിരിക്കുന്നതിനും നിഷ്കർഷിച്ചതിനു ശേഷമേ ഇങ്ങനെയുള്ള ഔഷധങ്ങൾ ഉപയോഗിച്ചുകാണുന്നുള്ളു. അപകടപൂർണ്ണമായ ചികിൽസ ആയതിനാൽ നല്ല പ്രായോഗികപരിചയം ലഭിച്ചവരേ ഈ ക്രമങ്ങൾ സ്വീകരിക്കാവൂ എന്നും നിഷ്കർഷിക്കുന്നു. കൂടാതെ Penicillin മുതലായവയും ഉപയോഗിക്കുന്നുണ്ട്. ഈ ചികിൽസാക്രമങ്ങളും വിഷപ്രധാനങ്ങളായ രസം (Mercury) പാഷാണം (Arsenic) മുതലായവയാണ്. ഔഷധങ്ങൾ ഒന്നാണെങ്കിലും സംസ്കാരക്രമത്തിന്റെ വ്യത്യാസമനുസരിച്ചു ഉപയോഗക്രമവും മാറുന്നു എന്നേ ഉള്ളു. ആയുർവേദഗ്രന്ഥങ്ങളിൽ പ്രതിപാദിക്കുന്ന കുഷ്ഠരോഗചികിൽസയിലെ ബാഹ്യാഭ്യന്തരങ്ങളായ ചികിൽസാവിധികളിൽ പലതും ഫലപ്രദമായി കണ്ടിട്ടുണ്ട്.

—○—

ട്ട വട്ടീം കൊണ്ട് വരാം, അല്ലെ? കൊടേടെ വെല ഇങ്ങ് വെക്ക്? ശങ്കുണ്ണിബ്ട്ക്ക് വരട്ടെ. നാലുമാസത്തെ ശമ്പളം പിടിക്കും. കാട്ടിത്തരാം കഴുവേറീ....! ഇവിടുത്തെ ചോറു എല്ലിൽ തൊളച്ച് കേറുമ്പൊ ഓരോന്ന തോന്നുവാണെന്ക്ക് —ശപ്പൻ."

കണ്ടപ്പൻ യാതൊരക്ഷരവും ശബ്ദിച്ചില്ല. വല്ലതും പറഞ്ഞാൽ അയാളെ ചതച്ചു കൊല്ലിക്കും. ആ കുടുംബം മുടിച്ചവൻ! കണ്ടപ്പൻ തന്റെ മുറി തുറന്നു. ആ കനത്ത ചെക്ലാസ് എടുത്തു തലോടുകൂടെ മൂടിപ്പുതച്ചു. തേങ്ങി തേങ്ങികരഞ്ഞു. മുത്തിത്തള്ള അകത്തുനിന്ന് ഒന്നുകൂടെ ചുമച്ചു.

"ഖെ്ം:? ഖെ്ം:? "

* * *

ആ മൂസ്സാമ്പൂരി രണ്ടു വിവാഹം കഴിച്ചിട്ടുണ്ട്. രണ്ടാമത്തെ വിവാഹത്തിന്റെ നാലു ദിവസം മുമ്പാണു കണ്ടപ്പൻനായർ അവിടെ വാലിയക്കാരനായിട്ട നിന്നുതുടങ്ങിയതു്. അന്നുമുതൽ ഇന്നുവരെയുണ്ടായിട്ടുള്ള സകല സംഭവങ്ങളും അയാൾക്ക് കാണാപ്പാഠമാണ്. രണ്ടുനേരം ഊണും മാസം എട്ടണയും മുറുക്കാൻ വാങ്ങിക്കാൻ. ഇടയ്ക്കൊക്കെ കുഞ്ഞിക്കാവും കാപ്പികുടിക്കാൻ കൊടുക്കും. വേറെ യാതൊരു ചുഴിയുമില്ലാതെ അലഞ്ഞു തിരിഞ്ഞ് അവിടെ വന്നപ്പോൾ കാര്യസ്ഥൻ ശങ്കുണ്ണിയുടെ ശുപാർശകൊണ്ടു കിട്ടിയതാണതു്, അയാൾ മനോരാജ്യം വിചാരിക്കയാണ് ആ കാലങ്ങളെ ല്പാറി.

വാരത്തിനും തിങ്കൾ തൊഴാനുപോവുമ്പോഴൊക്കെ അവിടങ്ങളിലെല്ലാം 'കിടപ്പിന്റെ വട്ടം' ഉണ്ട് തമ്പ്രാന്. അതിനും പുറമെയാണ് മനക്കലെ അടുത്തുള്ള ചക്കമ്പിള്ളി കോലോത്ത് നിലവിൽ വെറൊന്നുംകൂടി. മൂസ്സാമ്പൂരീടെ ഇരിപ്പുംതന്നെ അവിടെയാണ് പകലൊക്കെ. സന്ധ്യക്കു മുമ്പായി ഇല്ലത്തു കയറി ഊണു കഴിച്ച് കണ്ടപ്പൻനായർ തന്നെ വേണം അവിടെക്കൊണ്ടെ ആക്കാൻ വിളക്കു കാട്ടി.

ആ ക്രൂരാക്കരിരുട്ടത്തു തിരികെ പോരുമ്പോൾ എന്നും വിചാരിക്കാറുള്ളതു് അപ്പോഴും അയാൾ ഓർത്തുപോയി. കണ്ണിൽനിന്നും രണ്ടു തുള്ളി ചുടുകണ്ണീർ ആ പായിൽ

വീണു, ആ വരണ്ട കണ്ണുനീർ! ഇരുത്തി ചിന്തിപ്പിക്കുന്ന ചോദ്യം? അവൾ എത്ര കണ്ണുനീർ പൊഴിച്ചിരിക്കണം....

വടക്കറയിലെ ഏങ്ങലടികൾ എല്ലാ ദിവസവും അയാൾ കേൾക്കാറുണ്ട്. അയാളും അവരോടൊപ്പം കരഞ്ഞിട്ടുണ്ട് ആ കഷ്ടപ്പാടിൽ....

അയാൾ പുതപ്പിനുള്ളിലേക്ക് ഒന്നുകൂടെ ചുരുണ്ടുകൂടി കയ്യ് നാട്ടേൽ തിരുകി, ഉറക്കം പിന്നെയും വന്നില്ല.

"കണ്ടപ്പാ! നിയ്യില്ല്യേ അവിടെ?"

മൂസ്സാമ്പൂരീടെ കാലൻ കോഴിയെപ്പോലുള്ള വിളി അയാളുടെ ചെവിട്ടിൽ ആഞ്ഞു തറച്ചു. അയാളനങ്ങിയില്ല.

"കണ്ടപ്പാ!"

വിളി ഒന്നുകൂടെ ആവർത്തിച്ചു. അയാളുടെ തൊണ്ടയിൽ നിന്നും ശബ്ദം പൊങ്ങുന്നില്ല. മൂസ്സാമ്പൂരി വാതുക്കൽ വന്നു കഴിഞ്ഞു. വിളി പിന്നെയും ...

അയാളൊന്നുകൂടെ ചൂളി...!

"കൊശ്‌വാ! എന്നെ പാറിക്കല്ല്യേണ്ടായ്യ്യ!",

അയാൾ നനഞ്ഞൊലിച്ച് ശ്വാസുവിളക്കമായി ,കുഞ്ഞിക്കാവിന്റെ പടിക്കൽ എത്തി മുട്ടി വിളിച്ചു. ഒരു കനത്ത കാറ്റു അടിച്ചപ്പോൾ ആ മങ്ങിയ വിളക്കം കെട്ടു. പേടി വർദ്ധിച്ചു.

"ഡും! ഡും. ഡും!"

"വാതിലൊന്നു തൊറ്ക്ക്ണേയ്....!"

"ആരുല്ല്യേ ബ്ടെ? ഞാനാ വിളിയ്ക്കുണ്?!"

അകത്തുനിന്നും സിഗ്രറ്റിന്റെ വാസന! അയാൾ വിഷമിച്ചു.

ഒരു വളകിലുക്കം.

തുടർന്നു ഒരു പൊട്ടിച്ചിരി....!

ഉള്ളിൽനിന്ന് ഒരാൾ ചോദിച്ചു.

"ആരാ പൊറത്ത്ന്ന് വിളിക്ക്ണ്?"

"ആ നമ്പൂതിരിശ്ശൻ!"

"ഓ....ന്നാ ഞാൻ പോട്ടെ...."

രണ്ടുപേരുടേയും ചുണ്ടുകൾ വീണ്ടും അടുത്തു. ആ യുവകാമുകൻ അവൾക്ക് വന്ദനം പറഞ്ഞ് തീപ്പെട്ടിയെടുത്തു സിഗ്രറ്റു ഒന്നുകൂടെ കൊളുത്തി. മൂസ്സാമ്പൂരി പേടിച്ചരണ്ടു.

"ആരുല്ല്യേബ്ടെ?"

"ഡും! ഡും! ഡും!"

അവൾ അഴിഞ്ഞുലഞ്ഞ വസ്ത്രങ്ങളോടെ വാതിൽ തുറന്നു. യുവാവു നമ്പൂതിരിശ്ശനെ തട്ടിയിട്ട ഒരോട്ടം മൂളിപ്പാട്ടും പാടി....അയാൾ കമിഴ്ന്നടിച്ചു വീണു. അവൾ താങ്ങിയെടുത്തു കട്ടിലിൽ കൊണ്ടെ കിടത്തി. മുഖത്തു വെള്ളം തളിച്ചു.

കണ്ണു തുറന്നു.

അവൾ പറഞ്ഞു.

"ആ കള്ളൻ പറ്റിച്ച പണി.

ഓടിയ ഓട്ടത്തിന്റെ വൈരമിന്നീം കൂടെ കൊണ്ടുപോയി... അദ്ദേഹത്തിനു ശ്വാസം നേരെ വീണു.

എന്റെ കുഞ്ഞിക്കാവേ! ഞാനൊക്കെതെറ്റിദ്ധരിച്ചു."

"വയസ്സായില്ല്യേ? കണ്ണും കാതും ഒന്നും നേരെ ചൊവ്വേം ഇരിക്കില്ല്യ...."

"കുഞ്ഞിക്കാവിനെ നിരീക്കുമ്പോൾ ഞാനൊക്കെ മറ്ക്കാം; അതൊന്നും സാരല്ല്യ. തിരോന്ത്രത്ത് താനം കഴിഞ്ഞ് വരുമ്പോൾ പുതീത് ഒരെണ്ണം വാങ്ങാം...."

അവൾ ഒരു പുഞ്ചിരി അഭിനയിച്ചു.

"ങ്ങ്..., ആ ചെല്ലം ങ്ങ്ട്ടെടുക്കൂ...."

അവൾ വെറ്റില ചുണ്ണാമ്പു തേച്ച് അദ്ദേഹത്തിനു കൊടുത്തു. ഓട്ടുംമ്പുറത്തിരുന്ന മൂങ്ങാ മൂളുകയാണ് ഒരവ്യക്തമായ സ്വരത്തിൽ.

"സ്ത്രീകളെ അവമാനിക്കുന്ന നീ
അടുക്കളയിൽ നരകിപ്പിക്കുന്ന
നീ; യാഥാർത്ഥ്യങ്ങൾ കണ്ണിൻ
മുമ്പിൽ കണ്ടാലും വിശ്വസി
ക്കയില്ല. നിന്റെ പ്രേമസ്വമായ
കുഞ്ഞിക്കാവു മരണത്തിലേക്ക്
വലിച്ചിഴക്കും!"....

അദ്ദേഹം കൂർക്കം വലിച്ചു. കുഞ്ഞിക്കാവു അടുത്ത മുറിയിലേക്കു പോയി.

വീണ്ടും വളകിലുക്കം.

ചുംബനം! വാഗ്ദാനങ്ങൾ!

ഒരു കാലൻ കോഴി ആ കോട്ടമാവിന്റെ മുകളിലുള്ള ചുള്ളിക്കമ്പിലിരുന്ന് ചിറകടിച്ചു. രാത്രി

യുടെ ഭയങ്കരത.... ഈ ഇരുളിൽ എന്തെല്ലാം നടക്കുന്നു. പട്ടണങ്ങളിലെ ഒഴിഞ്ഞ മൂലയിൽ...'വെന്തുരുകുന്ന പുൽമാടങ്ങളിൽ....ധനികരുടെ അക്രമങ്ങൾ....വൃദ്ധന്റെ ഭാര്യവീട്ടിൽ യുവതിയുവാക്കന്മാരുടെ നർമ്മസല്ലാപങ്ങൾ....രാത്രിയുടെ അവസാനത്തെ യാമത്തിൽപോലും....

* * *

* * *

"തമ്പ്രാനെ? എത്രനേരമായി പടിക്കൽ കാത്തുനിൽക്കുന്നു." ആ ഓലക്കുട നന്നാക്കിക്കൊണ്ടുവന്ന പുള്ളോൻ വിളിച്ചു പറഞ്ഞു.

"അവ്ടെ വെച്ചേക്കു്. എന്താ തര്ണ്ട്ത് നെണക്ക്?"

"ഒന്നരരൂപാ ചെമ്പുംകാശു്"

അദ്ദേഹം ശങ്കുണ്ണിയെ വിളിച്ചു.

"അവന്റെ അഹമ്മതികേട്ടില്ലെനിയ്ക്കു്!"

"എടാ! ഇപ്പം വല്ല്തും കിട്ട്ണ്ടാവും, ഷാപ്പിൽ ചെന്നാൽ.

"ണ്ട് ഉ്രം...."

"ഇരുന്നാഴി നെല്ല്"?

അയാളുത്തരവിട്ടു.

"അടുത്യന് ചെമ്പും കാശും മതി വെടോണ്ട്....

"പിന്നേയ്! അനാവശ്യം പറേര്ത് നിയ്യ്. എന്താ തര്ണ് ത്ന്ന് വെച്ചാൽ മേടിച്ചോ?" കാര്യസ്ഥന്റെ ഓർഡർ ..

"നെന്റെ പൊറം ഞാനടിച്ചു പൊളിക്കും."

ശങ്കുണ്ണി വീണ്ടും ഗർജ്ജിച്ചു. അവൻ കുടയുംകൊണ്ടു ഒരോട്ടം. കാര്യസ്ഥൻ ഒന്നു താണു തൊഴുതു. അദ്ദേഹത്തിന്റെ മുഖം വിളറി.

"അഹമ്മതിക്കാരൻ. നാളെ അവനിനി പടികേറില്ല്യലോ?"

അങ്ങനെ കണ്ടപ്പൻനായരുടെ ആറുമാസത്തെ ശമ്പളം കാര്യസ്ഥൻ മുറുക്കിത്തുപ്പി അദ്ദേഹത്തിനുവേണ്ടി. ഓണത്തിനു് വീട്ടിലേക്കു പോവ്വാറായപ്പോൾ അയാൾ ശമ്പളം ചോദിച്ചു.

"കുപ്പാട്ടിലോളം ഒന്നു് വെട്ടോളൂ്ണം വെടോണ്ട്? ശമ്പളത്തിലേക്കു വല്ലതും കിട്ടിയാൽ...."

"നെണക്ക് ശമ്പ്ളോ? നെന്നെബ്ടെ തീററിപോററിവളത്ത്യേന് ങ്ങട് വെക്ക്. രണ്ടു നേരോം എട്ടങ്ങാഴി അരീടെ വക അടിച്ചു കേററീർന്നല്ലോ?"

അദ്ദേഹത്തിനു് പഴയ ശുണ്ഠിയാണു്.

കണ്ടപ്പൻ അന്നു അവിടുന്നു സ്ഥലം വിട്ടു.

"കുരുത്തംകെട്ടോൻ എറ്ങ്ങ്ട്ടെ പടിപ്പുറത്തു."

ശങ്കുണ്ണി ഏമാൻ മൂളി.

കണ്ടപ്പന്റെ തിരോധാനം ശങ്കുണ്ണിക്കു രക്ഷയായി. സകലതും അവിടുന്നു കരകടത്തിത്തുടങ്ങി. മനസ്സലെ കാര്യസ്ഥൻ തമ്പ്രാൻ വിശ്വസ്തത സമ്പാദിച്ചു്, താക്കോൽക്കൂട്ടം അയാൾക്കു് സ്വാതന്ത്ര്യംപോലെ ഉപയോഗിക്കാമെന്നായി. ആ അമ്പലകളുടെ ജീവിതം വീണ്ടും അപകടം നിറഞ്ഞ മുള്ളിൽക്കൂടെ തുടരുകയാണു്. ദിവസവും കാര്യസ്ഥൻ അരി അളക്കും ആറാൾക്കു് മൂന്നാഴി അരി. അവിടത്തെ സ്വത്തു മുഴുവൻ ഇഞ്ചിഞ്ചായി ധൂർത്തടിക്കുകയാണു്. ആ പറമ്പു പാന കഴിഞ്ഞ പന്തൽപോലെയായി. എന്നിട്ടും സപത്നികളുടെ പ്രതികാരം പൊട്ടാതെ തങ്ങിനിൽക്കുന്നു. ആ ഇടുങ്ങിയ ഭിത്തികൾക്കുള്ളിൽ....വർഷം ഒന്നുരണ്ടു കടന്നുപോയി പിന്നെയും അമ്പലകളായ അന്തർജ്ജനം സമുദായത്തിലെ ഉച്ചനീചത്വങ്ങളവസാനിപ്പിക്കാൻ അരയും തലയും മുറുക്കി അണിഞ്ഞൊരുങ്ങുകയാണു്. നിങ്ങൾ അതിൽ വെന്തുവെണ്ണീറാകും. പുരോഗമനത്തിന്റെ കാഹളം അവരിലും അലതല്ലുന്നുണ്ടു'.....

X X X

ശങ്കുണ്ണി അന്നു് മനസ്സലേക്ക് വന്നതു് ഒരു വിശേഷപത്രമാനവും കൊണ്ടായിരുന്നു. ആ ജാതകം ഇവിടേക്കു കൊള്ളാം. സംഖ്യ 7000 ക. യാണു്. അദ്ദേഹം സമ്മതിച്ചു ..

....വൃദ്ധന്റെ മൂന്നാമത്തെ വിവാഹവും കഴിഞ്ഞു.

യുവതിയായ അന്തർജ്ജനം.

കുഞ്ഞിക്കാവു നെടുവീർപ്പിട്ടു. തന്റെ സുഖം അസ്തമിച്ചെന്നു ആ കുലടക്കു് ബോദ്ധ്യമായിക്കഴിഞ്ഞു. യുവതിയായ മൂന്നാമത്തെ വേളി! കുഞ്ഞിക്കാവു മോഹാലസ്യപ്പെട്ടു. അന്നു ഉണ്ണാൻ വന്നപ്പോൾ ഇട്ടിച്ചിരി പറഞ്ഞു.

"എങ്ങോട്ടാണ് സർക്കീട്ട് രാത്രീല്?"

മൂസ്സാമ്പൂരി വിയർത്തൊലിച്ചു.

"നെന്റാത്രാറം?! നീയില്ല്യ എന്റെ കാര്യം തിർച്ച്യാക്കാൻ. എരപ്പാളി! കുഞ്ഞിക്കാവിനെ കാണാനാണ് ഞാൻ പോണ്ത്!"

"കുഞ്ഞിക്കാവുവോ?"

"അതെനിക്ക് സമ്മതമല്ല!" അവൾ തീർത്തു പറഞ്ഞു.

"നീയാരു അതു തീർച്ചാക്കാൻ?" അവളുടെ തല പുകഞ്ഞു. കണ്ണുകൾ നിറഞ്ഞു. 'എന്നാലിതും കൂടെ അവൾക്കു് കൊടുത്തോളൂ' എന്നു പറഞ്ഞു ആ നെട്ടംമംഗല്യം വലിച്ചു പൊട്ടിച്ചു അദ്ദേഹത്തിന്റെ കഴുത്തിൽ മുറുക്കിക്കെട്ടി. മററുള്ള സപത്നികളും അതനുകരിച്ചു. 'ആ മൂന്നു ശുഷ്ക്കിച്ച ചരടുകൾ! അയാളുടെ കൊലച്ചരടായി മാറി. പേപിടിച്ച ഭൂതത്തെപ്പോലെ ഭാര്യവീട്ടിലേക്കു എന്നിട്ടും കൂസൽ കൂടാതെ വലിഞ്ഞു നടന്നു. അദ്ദേഹം അന്നു് തളത്തിൽ കയറിച്ചെന്നു് കുഞ്ഞിക്കാവി

ന്റെ കാൽക്കൽ വീണു.

തമ്പുരാട്ടി തള്ളി മാറ്റി.

തലമണ്ട തൂണിൽ ചെന്നടിച്ചു. അവളുടെ അന്നത്തെ കാമുകന് അവിടെ കടന്നുവന്നു. അയാൾക്കും അമ്പരപ്പുണ്ടാക്കി. അവളോടു കാമുകൻ ചോദിച്ചു.

"ഇതെന്തു് ഈ കഴുത്തിൽ?"

"അതോ? നെട്ടമംഗല്യം...."

രണ്ടുപേരും ഒപ്പം പൊട്ടിച്ചിരിച്ചു. വൃദ്ധനൊന്നു പിടഞ്ഞു കെട്ടുകൾ ഒന്നുകൂടെ മുറുകി. കുഞ്ഞിക്കാവു മരണപ്പിടച്ചിൽ കണ്ടപ്പോൾ തന്റെ വജ്രംപോലെയുള്ള മേശക്കത്തിയെടുത്തു അതു മുറിച്ചു. ലാക്ക തെറ്റി കഴുത്തും പകുതി മുറിഞ്ഞുപോയി. വൃദ്ധൻ വിക്കി വിക്കി പറഞ്ഞു.

"എ....ന്റെ....കു ....ഞ്ഞി....."

"തന്റെയല്ല എന്റെ പ്രേമസർവ്വസ്വമാണിവൾ!"

കാമുകൻ കയറിപ്പറഞ്ഞു

അദ്ദേഹത്തിന്റെ ഷർട്ടിലും രക്തം പുരണ്ടു. ആ നെട്ടമംഗല്യം വൃദ്ധന്റെ മരണത്തെ കോർത്തിണക്കി.

ആ സപത്നികൾ അവിടെ ഓടിയെത്തി. ഇട്ടിച്ചിരിയുടെ കഴുത്തിൽ അവളുടെ പഴയ നരിയെ ഓടിച്ചിരുന്ന നിറതോക്കും ഉണ്ടായിരുന്നു. അപത്തിനെ കരുതി അവളതും പുറത്തിറങ്ങുമ്പോൾ കഴുത്തിലെടുകാറുണ്ടു്.....

സപത്നികളുടെ കാഴ്ച! ഇട്ടിച്ചിരിക്കു് യാതൊരു സംശയവുമുണ്ടായില്ല. അവളാ നിറയൊഴിക്ക തന്നെ ചെയ്തു.

"ഠേ–! ഠേ—!"

രണ്ടു പൊട്ടൽ....

കാമുകീകാമുകന്മാർ തറയിൽ വീണു.

നമ്പൂതിരിയുടെ പ്രേതം ഇട്ടിച്ചിരിയേയും അഭിവാദിച്ചിരിക്കണം....നെട്ടമംഗല്യത്തിന്റെ ശക്തി അവരെ ചുടലക്കളത്തിലേക്കു സ്വാഗതം ചെയ്തു.

പേ! പേ!

ബസ്സ് ഹാറണടിച്ചു അതിലെ കടന്നുപോയി. ഇട്ടിച്ചിരി മൂന്നു ശവങ്ങളെ നോക്കിക്കൊണ്ടു ഗർജ്ജിച്ചു ഉച്ചത്തിൽ.

"നെട്ടമംഗല്യ !!"

സപത്നികൾ അതേറ്റുപാടി.

"നെട്ടമംഗല്യം!"

അബലകളെ ചങ്ങലയ്ക്കിടുന്ന പൂണൂലിന്റെ കൂട്ടച്ചിരിയാണതു്! പുരുഷമേധാവിത്വത്തിന്റെ അക്രമങ്ങളുടെ നെല്ലിപ്പലകവരെ നിങ്ങൾക്കതിൽ കാണാൻ കഴിയും. ആ പ്രേമധ്വനി നാലുപാടും പൊട്ടിത്തെറിച്ചു. വിജയത്തിന്റെ സോപാനത്തിലേക്കു അബലകൾ മുന്നേറുകയാണു്—....

# ഭാര്യയ്ക്കു ശമ്പളം നിശ്ചയിക്കയോ

## ബ്രിട്ടീഷ് പാർലിമെൻറിലെ ഒരു സജീവപ്രശ്നം

ഭാര്യ പ്രതിഫലം പററുന്ന ഒരു സഹായിയായിത്തീരുമോ? ഈ പ്രശ്നം ബ്രിട്ടനിലെ വിവാഹിതകളായ സ്ത്രീകളെ അഭിമുഖീകരിച്ചിരിക്കയാണു്. ഈ പ്രശ്നം ഉൾക്കൊള്ളുന്ന ഡോ. ഇഡിത് സമർസ്കിൽ-ൻെറ ബിൽ ബ്രി. ജനസഭയിൽ (പാർലമെൻറിൽ) പാസാകുന്നെങ്കിൽ അതുമൂലം ഭർതൃമതികളായ സ്ത്രീകൾക്കു ഭർത്താവിൻെറ സമ്പാദ്യത്തിൻെറയും കുടുംബസ്വത്തിൻെറയും ഒരംശം നിയമപരമായി അവകാശപ്പെടുന്നതാണു്. ബ്രിട്ടനിൽ അനേകായിരം സ്ത്രീകൾ ഈ ബില്ലിനെ അനുകൂലിക്കുന്നവരായുണ്ടു്. എന്നാൽ ഈ ബിൽ സ്ത്രീകൾക്കു ഗുണത്തിലധികം ദോഷമാണു ചെയ്യുന്നതെന്നു സൂക്ഷ്മമായി ആലോചിച്ചാൽ മനസ്സിലാകും.

യഥാർത്ഥ കുടുംബജീവിതത്തിൻെറ പല വശങ്ങളെയും നിയമം കൊണ്ടു ബന്ധിക്കാവുന്നതോ നിയന്ത്രിക്കാവുന്നതോ അല്ല. യഥാർത്ഥ പ്രേമം—ത്യാഗം—ഇവ നിയമസഭകളിൽ കൂടി പാസാക്കിയെടുക്കാവുന്നതല്ല. അവകാശം ഒന്നു്. ബഹുമാനം മറെറാന്നു്. ഒന്നു മൂലം മറെറാന്നു നഷ്ടപ്പെട്ടേക്കാം. യഥാർത്ഥ സ്നേഹവും ത്യാഗവും മൂലം ഉൽഭൂതമാകുന്ന മഹത്തായ സ്ഥാനത്തിനു പകരം ഒരു വെറും ശമ്പളക്കാരിയുടെ നിലയിലേക്കു ഭാര്യാപദം അധഃപതിക്കയില്ലേ എന്നു ശങ്കിക്കേണ്ടിയിരിക്കുന്നു. ഭാര്യയും ഭർത്താവും തമ്മിലുള്ള ബന്ധത്തിൽ നിന്നും ഊഹിച്ചിട്ടുപോലുമില്ലാത്ത പല അനിഷ്ടസംഭവങ്ങൾക്കും ഈ ബിൽ കാരണമായേക്കാം.

### തിരിച്ചടി

നിയമസഭകൾ മൂലം, ഒരു ഭാര്യ ചെയ്യുന്ന പ്രത്യേകതരപരിചരണങ്ങൾക്കു് അവൾക്കു വേതനം കൊടുക്കണമെന്നു നിഷ്കർഷിക്കയാണെങ്കിൽ—ആ വേതനം നൽകുന്നയാളിനു്—ഭർത്താവിനു്—ആ ഭാര്യയുടെ പരിചരണം തൃപ്തികരമല്ലെങ്കിൽ ആ ബാദ്ധ്യതയിൽ നിന്നും ഒഴിവാകാനും അവകാശമുണ്ടായിരിക്കും. പരിചരണം തൃപ്തികരമോ അല്ലയോ എന്നുള്ളതു ഭർത്താവായിരിക്കും നിശ്ചയിക്കുന്നതും. ഒരു ഭാര്യയുടെ ചുമതലകൾ എന്തെല്ലാം? ഭർത്താവിനെയും കുടുംബത്തെയും എങ്ങിനെ പരിചരിക്കണം? ഭർത്താവിൻെറ ധനാഗമമാർഗ്ഗങ്ങളുടെ തോതു വെച്ചു് അവൾക്കു നൽകേണ്ട ശമ്പളം—ഇവയെല്ലാം നിശ്ചയിക്കുന്ന ചുമതല ഭാരിച്ചതാണു്. അതു ബിൽ മൂലം ഗവർമ്മെൻറിൻെറ കടമയാകുന്നതാണു്.

കെ. ജി. തിരുവല്ല

ഈ പ്രശ്നത്തിന്മേൽ ബ്രിട്ടനിലെ വിവാഹിതകളായ സ്ത്രീകളുടെ നല്ല ഒരു ശതമാനത്തെ പ്രതിനിധാനം ചെയ്യുന്ന സംഘടനപോലും ഭിന്നാഭിപ്രായമാണു പ്രകടിപ്പിച്ചിട്ടുള്ളതു്. ഓരോ കുടുംബത്തിൻെറയും പ്രശ്നങ്ങൾ പ്രത്യേകം പ്രത്യേകമാണു്. ഭർത്താക്കന്മാരുടെ ശമ്പളം കിട്ടുന്ന ദിവസം മിക്ക ഭവനങ്ങളിലും ഭാര്യയും ഭർത്താവുമായി ഒരു ചെറിയ ശണ്ഠ സാധാരണമാണു്. ഭർത്താവിൻെറ സ്വകാര്യച്ചെലവു കൂടുതലാണെന്നു ഭാര്യ, ഭാര്യ വലിയ ചെലവുകാരിയാണെന്നു ഭർത്താവു്. ഭാര്യ ഇഷ്ടപ്പെടുന്ന ഒരു കാര്യം അനാവശ്യച്ചെലവാണെന്നു ഭർത്താവു്—ഇപ്രകാരമുള്ള അഭിപ്രായവ്യത്യാസങ്ങൾ സാമ്പത്തികാധിഷ്ഠാനത്തിൽ ചിന്തിക്കേണ്ടവയാണു്. ഓരോ കുടുംബത്തിൻെറയും കാര്യങ്ങൾ വ്യത്യസ്തങ്ങളാണു്. നിയമം മൂലം ഇതിനു യുക്തിപൂർവ്വകമായ ഒരു പരിധി നിശ്ചയിക്കുക ദുഷ്കരമാണു്. പരസ്പരധാരണയിൽ നിന്നും ഇതിനുള്ള പ്രതിവിധി ഉണ്ടായിക്കൊള്ളും. ചുരുക്കം ചില ഉത്തരവാദിത്വമില്ലാത്ത ഭർത്താക്കന്മാരുടെ ഭാര്യമാർക്കു് ഈ ബിൽ ആശ്വാസപ്രദമാണെങ്കിൽ അനേകായിരങ്ങൾക്കു് ഇതു ശ്വാസംമുട്ടലിനു കാരണമായേക്കാം.

അധികമാളുകളും വിവാഹജീവിതത്തിൽ വിജയികളാണു്. അന്യോന്യസ്നേഹത്തിലും വിശ്വാസത്തിലും അധിഷ്ഠിതമാണു വൈവാഹികജീവിതം. പലരും തങ്ങളുടെ ശമ്പളപ്പൊതി ഭാര്യമാരുടെ ഇഷ്ടത്തിനായി വിട്ടുകൊടുക്കുന്നവരാണു്. എങ്കിലും ഇപ്പോഴത്തെ സാമുദായിക വ്യവസ്ഥിതിയിൽ സ്ത്രീകൾക്കു സമ്പാദിക്കാനും ചെലവാക്കാനുമുള്ള സ്വാതന്ത്ര്യമുണ്ടായി

രിക്കേണ്ടതാണ്.

കുടുംബാവശ്യത്തിനു് അവളുടെ കൈവശം വരുന്ന പണത്തിൽ നിന്നും അവളുടെ സാമർത്ഥ്യം മൂലം ചെലവുചുരുക്കി മിച്ചിച്ചു് വല്ല ഒരുനാളത്തെ ഫലമായി എന്തെങ്കിലും ഒരു തുക ഒരു സ്ത്രീ സമ്പാദിച്ചാൽ അതു് അവളുടേതായിരിക്കേണ്ടതാണ്. ഭർത്താക്കന്മാർ അങ്ങനെയുള്ള സമ്പാദ്യത്തിനു വേണ്ടി വ്യവഹാരപ്പെട്ടിട്ടുള്ളതായി കോടതികളിൽ തെളിവുകളുണ്ടു്!! ഭർത്തൃമതികളായ സ്ത്രീകൾക്കു സ്വയമായി സമ്പാദിക്കാനും അതു ചെലവാക്കാനുമുള്ള സ്വാതന്ത്ര്യം ഉണ്ടായിരിക്കേണ്ടതാണ്.

1949—ൽ ആസ്ത്രേലിയായിൽ ന്യൂ സൗത്തു വെയിൽസിലെ പാർലമെൻറിൽ സ്ത്രീ (ഭാര്യ) കുടുംബഭരണത്തിൽ നിന്നും മിച്ചിച്ചുണ്ടാക്കുന്ന സമ്പാദ്യത്തിൻെറ പകുതി ഭാര്യക്കായിരിക്കണമെന്നു നിയമം പാസാക്കിയിട്ടുണ്ടു്. അതു് ഏതാണ്ടു ബുദ്ധിപൂർവ്വകമാണെന്നു സമ്മതിക്കാം. മിച്ചിക്കാൻ വേണ്ടി അത്യാവശ്യങ്ങൾ ചുരുക്കുകയും കുട്ടികളെ പട്ടിണിയിടുകയും ചെയ്യുമോ എന്നു ഭയപ്പെടേണ്ടിയിരിക്കുന്നു.

സാധാരണരീത്യാ, സ്ത്രീകൾ സാമ്പത്തികമായി പരാശ്രിതകളായി ഒന്നുംതന്നെ ഒരു കുടുംബത്തിൻെറ ചെലവിലേക്കു സഹായിക്കുന്നില്ല. എങ്കിലും ഒരു സ്ത്രീ ഭർത്താവിനാൽ ഉപേക്ഷിക്കപ്പെട്ടു ഭവനം വിട്ടുപോകുമ്പോൾ അവളുടെ സേവനത്തെ പരിഗണിച്ചു് എന്തെങ്കിലും ഒരു തുക പരിഹാരമായി കൊടുക്കുന്നതു വെറും ന്യായം മാത്രമാകുന്നു. കുടുംബങ്ങളിലുണ്ടാകുന്ന അനാശാസ്യ നടപടികൾ ഉത്തരവാദിത്വബോധക്കുറവു കൊണ്ടും, നിസ്സാര കാരണങ്ങളിൽ മനസ്സു് വിഷമിപ്പിച്ചു് അസ്വാസ്ഥ്യതകൾ വിളിച്ചുവരുത്തുന്നതു മൂലവുമാണു്.

അന്യോന്യം ക്ഷമിക്കാനും സഹിക്കാനും ഉള്ള കഴിവു്, കുടുംബജീവിതത്തിലെ പ്രഥമ പാഠങ്ങളെപ്പററിയുള്ള ബോധം, ഇത്രയുമായാൽ മതി ഒരു സാധാരണക്കാരൻെറ കുടുംബജീവിതം വിജയിക്കാൻ. അതിനു നിയമസഭയോ, കോടതിയോ ആവശ്യമില്ല. വിവാഹജീവിതത്തിൽ പ്രവേശിക്കുന്ന സ്ത്രീകളും പുരുഷന്മാരും കുടുംബജീവിതം വിജയപ്രദമാക്കുന്നതെങ്ങിനെയെന്നുള്ളതിനെ പററി ശരിയായ ഒരു അഭ്യസനം നടത്തുന്നതു് അസ്ഥാനത്തല്ല. നല്ല ഭവനവും, നല്ല ആഹാരങ്ങളും, വസ്ത്രങ്ങളുമായാൽ കുടുംബജീവിതം സുഖമായി എന്നു പലരും വിചാരിക്കുന്നുണ്ടാവും. അതുകൊണ്ടു മാത്രമായില്ല. ഹൃദയം തുറന്നുള്ള പെരുമാററം—ഇതാണു കുടുംബജീവിതം വിജയിക്കാൻ അത്യാവശ്യമായിട്ടുള്ളതു്. പണം സംബന്ധമായ കാര്യങ്ങളിൽ അതു് അപരിത്യാജ്യമാണു്.

## തെററിദ്ധാരണകൾ

നിസ്സാരങ്ങളായ തെററിദ്ധാരണകൾ വലിയ കുഴപ്പങ്ങൾക്കു കാരണമാകും. ഭർത്താക്കന്മാരുടെ യഥാർത്ഥവരുമാനം എത്രയെന്നറിയാത്ത ഭാര്യമാർ വളരെയുണ്ടു്. ഭർത്താക്കന്മാർ അതു മാച്ചുവയ്ക്കുന്നതു ക്ഷന്തവ്യമല്ല. തെററിദ്ധരിച്ച ഭാര്യ കൂടുതൽ ചെലവിടുന്നെങ്കിൽ

ചെറുകഥ

# നാവിന്മേൽ മണി കെട്ടിയ അമ്മ

കടവനാട് കുട്ടികൃഷ്ണൻ

പെണ്ണുങ്ങളുടെ നാവിന്റെ ഒരു മൂർച്ചയേ! ഒന്നാലോചിച്ചുനോക്കൂ. പറയുമ്പൊ, ഞാനും ഒരു പെണ്ണല്ലേ? എന്നാ, എല്ലാ പെണ്ണുങ്ങളും ഒരുപോലെയല്ല, കേട്ടോ. വേറെ ചിലരുണ്ട്. നമ്മളൊന്നും പെണ്ണുങ്ങളല്ല, അവരോട് തട്ടിച്ചുനോക്കുമ്പോ.

ഞാനാ ലക്ഷ്മി അമ്മേപ്പറ്റിയാണ് പറയുന്നതു്. ഉടുത്തുകെട്ടി നടക്കുന്നതു കാണുമ്പൊ തോന്നും ഇത്തരക്കാരത്തിയാ ഈയമ്മ എന്ന്. എന്നാ, എത്ര തറവാടാ, എത്ര നല്ല നല്ല ആളുകളാ, ആയമ്മ കാരണമായിട്ട് മുടിഞ്ഞുപോയിട്ടുള്ളതു!

ലക്ഷ്മി അമ്മ, ലക്ഷ്മി അമ്മ എന്ന പറഞ്ഞാ എന്തൊരു നല്ല ശ്രീത്വം ഉള്ള പേരാ. ആളുകൾക്ക് പേരിടുന്നതിനും വേണേ ഒരു വകതിരിവൊക്കെ. മൂധേവി അമ്മ എന്നാ ആയമ്മയ്ക്ക പേരിടേണ്ടതു്. രാജേട്ടൻ പറേണതാ ശരി. നാവിന്മ മണി കെട്ടിയ അമ്മ എന്ന തന്നെയാ അവരെ വിളിക്കേണ്ടതു്. അല്ലെങ്കി ഇങ്ങനെയെണ്ടോ, ഇല്ലാത്ത നൊണ അവിടേം ഇവിടേം കൊണ്ടെക്കൊളുത്തി— ഞാമ്പറേണ്ട.

"മീനാക്ഷിക്കുട്ട്യേ, മോളേ" എന്നും വിളിച്ച്, വെളുക്കെച്ചിരിച്ചുകൊണ്ട് ഉമ്മറത്തേക്ക വന്നുകേറുമ്പോ നാവീന്ന് തേനൊലിക്കുന്നുണ്ടെന്നാ തോന്നും. എന്തൊരു വാൽസല്യഭാവത്തില്. ഇങ്ങനെ ഉണ്ടോ ഒരു ഗുണകാംക്ഷി. മീനാക്ഷിക്കുട്ടീടെ സൌന്ദര്യം, മീനാക്ഷിക്കുട്ടീടെ വളേടേം മോതിരത്തിന്റേം മുല്ലമാലേടേം ഭംഗി, ആവൂ, അതിനൊന്നും ഇനി വേറെ ആരുടേം സർട്ടിഫിക്കറ്റൊന്നും വേണ്ട. ഇത്ര നല്ലൊരു മോള് ഈ അച്ഛനമ്മമാർക്കേ ഉണ്ടാവുള്ളൂന്ന് ഒരു സർട്ടിഫിക്കറ്റു അവർക്കും, പോരേ? എന്നിട്ടേ അത അവസാനം ചെയ്തതു്. അല്ലെങ്കില എന്തിനാ എന്റെ കഥ പറേണതു്?

ആയമ്മേക്കണ്ടാ ചൂളാത്തോര് ഉണ്ടോ അറിയുന്നോരുടെ കൂട്ടത്തില്. വെഷല്ലേ വെഷം നാവിമ്മലൊക്കെ. ഇവിടന്ന് ഒന്നു കേട്ടാ അതു പത്തിരട്ടിയായി നാലൊരേടത്ത് കൊണ്ടുപോയി കൊടുക്കും. ഇങ്ങനത്തെ ഒരു ന്യൂസ് ഏജൻസി! അതിന്റെ എഡിറ്ററിങ്ങാണു സഹിച്ചുകൂടാത്തതു്. "ച്ഛൂ"ന്നു പറഞ്ഞാ ചൂണ്ടങ്ങാനാണെന്നു വ്യാഖ്യാനിക്കും.

ആ മുയൽത്തൊടി തറവാട്ടില് ഏട്ടനും അനുജനും എത്ര ഒരുമേലും ഏണക്കത്തിലും കഴിഞ്ഞുകൂടീരുന്നതാ. ഈയമ്മേടെ ഒരു കുസൃതിയല്ലേ അവരെ തമ്മിൽത്തെറ്റിച്ചു, ഉള്ള സ്വത്തും ഭാഗിച്ചു വേറെ വേറെ ആക്കിച്ചതു്. എന്തേ ആയമ്മയ്ക്ക ഇതോണ്ടൊന്നു കിട്ട്യേത്? വെറുതെ നാവിന്റെ ഒരു ചൊറിച്ചിൽ മാറ്റാൻ കഴിഞ്ഞൂന്നുമാത്രം. നാരദൻ പെണ്ണായി പൊറന്നതേരിക്കും. അല്ലാതെന്താ പറയാ? രാമൻകുട്ടി തറവാട്ടുമുതലൊക്കെ എടുത്തു ഭാര്യവീട്ടുകാർക്ക കൊടുക്കാനു ഒരു പ്രചാരവേല. അനുജൻ ഭാസ്കരനു അതു കേട്ടപ്പൊ കലി കേറി. "ആ ഹാ" ആരേ പറഞ്ഞതു്. എന്റെ ഏട്ടൻ അങ്ങനെ ഒന്നും ചെയ്യുന്ന ആളല്ല." എന്നേ ഭാസ്കരൻ ഇളകി പറഞ്ഞതു്. അപ്പോഴേയ്ക്കും അതാ വരുന്നു തെളിവുകൾ കൊണ്ടുവരുന്നതോ ഭാസ്കരന്റെ ഭാര്യയും അമ്മായിഅമ്മയും. എന്താ പറയാ? "ആഹ്, അങ്ങനെയുണ്ടോ? എന്നാ കാണിച്ചുകൊടുക്കാലോ" എ

---

അതിൽ തെറ്റുകാരാരാണ്? അന്യോന്യം ഹൃദയം തുറന്നു പരിതസ്ഥിതികളെ ധൈര്യപൂർവ്വം അഭിമുഖീകരിച്ചുള്ള പ്രവർത്തനം അത്യാവശ്യമാണ്. നവീന സാമുദായിക വ്യവസ്ഥിതിയിൽ സ്ത്രീകൾക്ക കുറെയൊക്കെ സ്വാതന്ത്ര്യം കുടുംബകാര്യങ്ങളിലും ആവശ്യമാണ്. എല്ലാം കാര്യങ്ങൾക്കും ഭർത്താവിനോട് പണം ചോദിച്ചു വാങ്ങുന്നതു് അല്പം പ്രയാസമാണെന്നു ചില സ്ത്രീകൾക്ക തോന്നും. കൂടാതെ വിവാഹത്തിനു മുൻപ് എന്തെങ്കിലും തൊഴിൽ ചെയ്ത് ആവശ്യത്തിനു ലോഭമില്ലാതെ പണം കൈകാര്യം ചെയ്തിരുന്ന സ്ത്രീകൾക്ക് അതു കൂടുതൽ പ്രയാസവുമാണ്. അതിനാൽ ഭർത്താക്കന്മാർ മനഃപൂർവ്വം കണ്ണടച്ച് ഒരു ചെറിയ തുക ഭാര്യമാരുടെ തനതാവശ്യത്തിനു വിടുന്നതു നന്നായിരിക്കും. ഈ പ്രശ്നം മാനസികമാണ്. അല്ലാതെ നിയമപരിധിയിൽ നിർത്താവുന്നതല്ല.

(ഇംഗ്ലണ്ടിൽ നിന്നു പുറപ്പെടുന്ന ഒരു മാസികയിൽ നിന്നു്.)

ന്നായിപ്പോൾ. നേരെ ചെന്നു ഏട്ടനോട് "കാര്യോം പറേണ്ട, കാരണോം പറേണ്ട, അച്ഛൻ മുത്തച്ഛന്മാര് സമ്പാദിച്ചതില് എനിക്കുള്ള ഓഹരി ഇങ്ങട്ട് വേറെ തന്നാ മതി" എന്നൊരു പിടിവാശീം. വേർതിരിഞ്ഞു പോകാതിരിക്കാൻ ആവുന്ന മട്ടിലൊക്കെ രാമൻകുട്ടി ശ്രമിച്ചു. നേരിട്ടു പറഞ്ഞു. പലരേക്കൊണ്ടും പറേയ്ക്കേം ചെയ്തു. കുട്ടികിട എളുകിയോ ഭാസ്കരനു! ഒരേ ഒരു വാശി. "എനിക്കുള്ളതു വേറെ ഇങ്ങട്ട് തന്നേക്കണം." പകുത്തു വാങ്ങിയേ അയാൾ അടങ്ങിയുള്ളു.

ഇതിലെവിടെ ലക്ഷ്മി അമ്മ വന്നു എന്നാ ചോദിക്കാ. അതാ പറഞ്ഞത്, ഒക്കെ കെഴുത്തിക്കഴിഞ്ഞാ, അയമ്മേ പിന്നെ തിരിട്ടു തെരഞ്ഞാ കാണില്യാന്ന്. ഇങ്ങിനെ ഉണ്ടായതു രാമൻകുട്ടീടെ ഭാര്യവീട്ടില് അയമ്മ ഒരു ദിവസം കേറിച്ചെന്നു. അവരത്ര നിവൃത്തിള്ളോരൊന്നും അല്ല. രാമൻകുട്ടീടെ ഭാര്യേടെ അനുജത്തി ഉണ്ട്, വിവാഹപ്രായമായിട്ടു ഇരിക്കുന്നു. പല നാട്ടുവർത്തമാനങ്ങളും വീട്ടുവർത്തമാനങ്ങളും പറഞ്ഞ കൂട്ടത്തില് പത്മാവതീടെ വിവാഹക്കാര്യോം വന്നു. "എന്തേ പെണ്ണിനെ ഇങ്ങനെ ഇരുത്ത്യാ മത്യോ. തെരണ്ട്, തീണ്ടാർന്ന്, അവളങ്ങു വല്യതായിപ്പോയല്ലോ" എന്നു ലക്ഷ്മി അമ്മ "എന്താ എന്റെ ലക്ഷ്മി അമ്മേ ചെയ്യാ. അവള് വരാഞ്ഞിട്ടൊന്നും അല്ല. നിശ്ചയിച്ചിട്ടും ഉണ്ട്. പിടിച്ചു കൊടുക്കണ്ടെ, നാലാൾക്ക് വേണ്ടതുപോലെ ചോറും കൊടുത്തിട്ട്. പിന്നെ വെറുതെ അങ്ങട്ടയച്ചാമതിയോ? എന്തെങ്കിലും നാലു കാശിന്റെ മുതലും കൊടുക്കണ്ടേ" എന്നു മറുഭാഗത്തുനിന്നാവലാതി. ലക്ഷ്മി അമ്മ ഉപായം പറഞ്ഞുകൊടുത്തു. "അതിനെന്താ, സഹായിക്കാൻ അളില്ലാത്ത ബുദ്ധിമുട്ടൊന്നും നിങ്ങക്കില്ലപ്പൊ വന്നിട്ടില്ലല്ലൊ. ഈശ്വരന്റെ കരുണണ്ടായിട്ട്. രാമൻകുട്ടിക്ക് ഇപ്പൊ നല്ല സ്ഥിതിയല്ലെ. ഇപ്പഴല്ലെങ്കിൽ പിന്നെ എപ്പഴാ സഹായിക്കാ. നിങ്ങളൊന്നു പറയീൻ.

നേരേ ഭാസ്കരന്റെ അമ്മ വീട്ടിലേക്ക നടന്നു. അയമ്മ ചൂട്ട കാപ്പിയും കുടിച്ചു മുട്ട പപ്പടവും പൊട്ടിച്ചു തിന്നുകൊണ്ടു തുടങ്ങി. "പലഹാരൊന്നും ഉണ്ടാക്കാൻ മെനക്കെടണ്ടാന്നു ഞാനല്ല പറഞ്ഞതു്. ഞാൻ വന്നാൽ, വേറൊരാളാണ്ന്ന് നിങ്ങൾ കരുതണ്ട. ഞാൻ ഇവിടത്തെ ആളാ. എനിക്കെപ്പഴും വന്നൂടെ."

പിന്നെ ഇല്ലായ്മേം, വല്ലായ്മേം. അതെല്ലാവർക്കും വരണതല്ലേ? അതിനേ ഒരു കാര്യംണ്ട്. പെൺകുട്ട്യോളായ് നിങ്ങടെ മകളെപ്പോലെ പച്ച ഉണ്ണിത്തണ്ടുപോരാ. ഇത്തിരി സാമർത്ഥ്യോം വകതിരിവും ശേഷം ചിലപ്പോനങ്ങളോടൊരു ക്രൂരം ഒക്കെ വേണം. അ രാമൻകുട്ടീടെ ഭാര്യ എങ്ങന്യാ.?"

"എന്തോ?" ഭാസ്കരന്റെ അമ്മായിഅമ്മ ചോദിച്ചു. "എന്താച്ചാ. അവളുടെ വീട്ടിനെപ്പററി അവൾക്കോർമ്മ ഉണ്ട്. അതോണ്ടവക്ക പട്ടിണി ഇല്യ."

"രാമൻകുട്ടി സഹായിക്കുണ്ണ്ണ്ടെരിക്കും."

"ചില്യറ സഹായോ! ഇപ്പോ എളേയ പെണ്ണിന്റെ കല്യാണംണ്ട് വരുന്നു. ആരാ നടത്ത്ണതു്. അവൻ! ചുരുക്കത്തില് ഒരായിരം ഉറുപ്പികണ്ടായേനെ കയ്യോ. എവിടന്നാ ഇതൊക്കെ പോണ്?"

"ആഹ.?"

"എവിടന്നാ ഇതൊക്കെ പോണ്ന്ന്. രാമൻകുട്ടിക്കും ഭാസ്കരനും കൂടിയുള്ള മുതലിന്നല്ലേ പോണ്. നിങ്ങളനുഭവിക്ക്ണ്ണ്ടോ. ഭാസ്കരന്റെ ഭാര്യവീട്ടുകാര് ഒരു ചില്ലിക്കാശനുഭവിക്കിണ്ണ്ടോ?"

"അതിന്, തറവാട്ടു സ്വത്തു കൈകാര്യം ചെയ്യ്ണതു രാമൻകുട്ടി അല്ലെ? എന്താ ചെയ്യാ?"

"അതേ പറഞ്ഞത് പെൺകുട്ട്യോളായാ പച്ച ഉണ്ണിത്തണ്ടുപോലിരിക്കരുത്. കാന്താരിമുളകുപോലിരിക്കണംന്ന്."

"എന്താ അതിനുവേണ്ട്" ലക്ഷ്മി അമ്മ."

"ഭാസ്കരന്റെ ഓഹരി ഭാസ്കരൻ ഇങ്ങട്ടു ഭാഗിച്ചു വാങ്ങട്ടെ. എന്നാ അവന്റെ ഇഷ്ടംപോലെ അവനും നടന്നൂടെ. ആർക്കാ സഹായിക്കണ്ടത്പ്പാ, അവനും സഹായിച്ചൂടെ. നിങ്ങക്കൊക്കെ വേണെങ്കി പറഞ്ഞാലും ചെയ്താലും മതി. ഞാനൊന്നും പറേണില്ല."

ഇല്ല്യ, അതിലപ്പുറം ആയമ്മ ഒന്നും പറഞ്ഞിട്ടില്ല്യ. പത്മാവതീടെ വിവാഹം കഴിഞ്ഞു. രാമൻകുട്ടി ഒന്നും സഹായിച്ചിട്ടില്ല്യന്നു പറഞ്ഞുകൂടാ. സഹായിച്ചതു ഭാസ്കരനുമായാലോചിച്ചിട്ടാണെന്താനും. അവിടന്നു രണ്ടു മാസം കഴിഞ്ഞപ്പോഴേക്ക ഭാഗിക്കലും കഴിഞ്ഞു.

ഇതില് ലക്ഷ്മി അമ്മ എന്തെ ചെഴച്ച്ന്നു ചോദിച്ചാ, ഒന്നും പറയാനില്ല്യ. രാജേട്ടൻ പറേമ്പോലെ, പൂച്ച വീഴ്ണമാതിരി എപ്പഴും നാല് കാല്മ്മത്തന്ന്യാ ആയമ്മ വീഴുള്ളൂ.

ആയമ്മയ്ക്കെന്താ, കെട്ടിച്ചുററി നടന്നാപ്പോരെ, പഞ്ചായത്തു പറയാൻ. ഭർത്താവു സമ്പാദിക്കിണ്ണ്ടല്ലോ, കരിഞ്ചന്ത നടത്തീട്ടും പണം പലിശയ്ക്കു കൊടുത്തിട്ടും ഒക്കെ. കാളപോലെ നാലെണ്ണംണ്ട് വീട്ടിലിരിക്കണു. നാല്വ പെണ്മക്കളേ. ഒരൊററ ഒരുത്തൻ തിരിഞ്ഞ് നോക്ക്ണ്ണ്ടോ? അതോണ്ടുള്ള കണ്ണീക്കുടി ആയിരിക്കും ആയമ്മയ്ക്കു്. അല്ലെങ്കില് എന്തിനാ എന്റെ കഥ പറേണതു്?

ആയമ്മേടെ അങ്ങേര്ടെ മകള്തന്നെണ്ടല്ലോ അതിനു ഒരു വിവാഹാലോചന വന്നത് എങ്ങിന്യാ തെററിപ്പിരിഞ്ഞത്? ആയമ്മേടെ നാവിന്റെ മൂർച്ചകൊണ്ടു തന്നെ അല്ലേ? കുറച്ചുകൊണ്ട്ന്നും കൂടി പറയാം. തന്റെ മക്കൾക്ക ആരും വരാതിരിക്കുമ്പോ അങ്ങേരുടെ മക്കൾക്ക ഒരു വഴിയാ അതും കൂടി സഹിച്ചൂടാ ആയമ്മയ്ക്ക്. അന്വേഷണത്തിന്നു വന്നവരില് ലക്ഷ്മി അമ്മയുടെ പരിചയക്കാരനായ ഒരാളും കൂടി ഉണ്ടായിരുന്നു. അയാളുടെ വീട്ടിൽ ലക്ഷ്മി അമ്മ ഒരു സന്ദർശനം നടത്തി. ഏറെക്കാലത്തിനുശേഷം ഉള്ള ഒരു വരവാണ്. വളരെ ഉപചരിച്ചു ആ വീട്ടുകാർ പല വത്തമാനങ്ങളും പറഞ്ഞ കൂട്ടത്തിന കല്യാണക്കാര്യവും വന്നു. സ്വന്തം അങ്ങേര്ടെ മകളല്ലേ. എങ്ങന്യാ ഒരു ദോഷം പറയാ. കുട്ടി ഒന്നാംതരം കുട്ട്യാണ്. നല്ല സ്വഭാവം. പഠിപ്പും ഏതാണ്ടൊക്കെ ഉണ്ട്. പിന്നെ ചെറുപ്പകാലത്തു ഓരോ കമ്പങ്ങള്ണ്ടാവും. അതൊന്നും നെലനിൽക്കണതല്ല്യ.

അതൊക്കെ അങ്ങട്ട് പോവ്വേം ചെയ്യും.

"ഏ, അതെന്താ?" എന്നായി ഗൃഹസ്ഥൻ.

"വിശേഷിച്ചൊരു ദോഷംന്നു പറഞ്ഞൂടാ. അമ്മാവന്റെ മകൻണ്ട്. ഇപ്പോ ബോമ്പായിലാ. കൂട്ടരു കുറച്ചു ഇഷ്ടത്തിലായിരുന്നു. ബന്ധുക്കള് തമ്മിൽത്തന്നെ പിന്നോം ബന്ധം വേണ്ടാന്നു അച്ഛനു വാശി. പിന്നെ ദോഷം പറേര്തല്ലോ. ആ കുട്ടി നല്ലോനാ. അവൻ ഇതറിഞ്ഞാ എന്താണാവോ ചെയ്യാ!"

അങ്ങന്യാണെങ്കിൽ."

"അല്ല്യ, അതോണ്ടൊന്നുല്യല്ലോ. പിന്നെ, നിങ്ങളിതാരോടും പറേണ്ട. അടുപ്പ്ലാന്നുവെച്ചാ നല്ല അടുപ്പം തന്നേര്ന്നു. പിന്നെ ഇപ്പഴത്തെ കാലമല്ലേ. ഒന്നുരണ്ടെണ്ണം അലസിപ്പിച്ച പെണ്ണുങ്ങൾക്കുംകൂടി ആളു വരുന്നു. എന്നിട്ടും."

"അല്ല്യ, നമ്മുടെ ചെക്കൻ അങ്ങനെല്ലൊന്നല്ല്യ. അവനു ഈവക ഗുലുമാലൊന്നും ഇല്ല്യാത്ത ഒന്നായാ നന്നു എന്നുണ്ട്."

"അതിനി നിങ്ങടെ ഇഷ്ടം. എന്റെ സ്വന്തം അങ്ങേര്ടെ മകളാ. ഞാൻ ദോഷം പറേണ്ടോ അതിനെപ്പററി. ഇനി ഇന്നിന്നതൊക്കെണ്ടായിട്ടു ലക്ഷ്മി അമ്മ ഒന്നു മിണ്ടീംകൂടില്യാ എന്നു നാളെപ്പിറെറന്നാ നിങ്ങള് പറേര്ത്. അത്രേ ഉള്ളൂ എനിക്ക്. ബാക്കി ഒക്കെ നിങ്ങളുടെ ഇഷ്ടം."

അവരുടെ ഇഷ്ടം അവർ നടത്തി. കാര്യം എല്ലാവരും അറിഞ്ഞു. ആലോചന ഒഴിഞ്ഞൂന്നു അറിയിക്കുകയും ചെയ്തു..

നോക്കണം സ്വന്തം കുട്ട്യോളോടുതന്നെ ഉള്ള പെരുമാററം ഇതു്. എന്നിട്ടല്ലേ മററുള്ളവരുടെ കാര്യം. ഒരു സ്വഭാവം അത് എന്നാ പറേണ്ടൂ്. ഇനി സ്വന്തം കുട്ടികളുടെ കാര്യാണെങ്കിലും അതു മൊടക്കാനായിരിക്കും അവരുടെ ആദ്യത്തെ വ്യസനം.

അല്ലെങ്കില് എന്റെ കഥതന്നെ പറയാം.

"മീനാക്ഷിക്കുട്ട്യേ, മോളേ" എന്നും വിളിച്ച് തേനൊലിപ്പിച്ചുംകൊണ്ടു വന്നിര്ന്ന ഒരമ്മ ഈവക കുണ്ടാമണ്ടികളൊക്കെ ഉണ്ടാക്കിത്തീർക്കുംന്നു ആരെങ്കിലും വിചാരിക്ക്യോ. ഹെറ. വെഷമല്ല്യ, പിന്നെപ്പിന്നെ ആയമ്മേടെ നാവിമ്മേനു ഒലിച്ചിര്ന്നതു്. എന്തേ ഇതുകൊണ്ടൊക്കെ ആയമ്മയ്ക്കു കിട്ടീ?

രാജേട്ടൻ ഇവിടെ വരാറുണ്ട്. നേരാണ്. അതിനു എന്നെ കല്യാണം കഴിക്കണംന്നു മോഹിച്ചിട്ടാണ് വരണതു്. ഞങ്ങള് തമ്മില് രഹസ്യബന്ധംണ്ട്ന്നൊക്കെ അങ്ങട്ടു പറഞ്ഞാലോ,

പിന്നെ രാജേട്ടൻ അവരുടെ വീട്ടില് ചെല്ലുണേരിക്കും. അതുകൊണ്ടുള്ള അസൂയയായിരിക്കും കാളപോലെ ഉണ്ടല്ലോ നാലെണ്ണം. നല്ല തൊള്ളയായിരുന്നു, കൊള്ളാവുന്ന ജോലീം ഉള്ള ഒരു ചെറുപ്പക്കാരനെ അങ്ങട്ടു കിട്ട്യാല്.

എനിക്ക രാജേട്ടനെ ഇഷ്ടാണ്. അതും നേരാണ്. എന്തിനാ എനിക്ക രാജേട്ടനോടു വെറുപ്പ്. എനിക്കൊരു ദോഷോം ചെയ്തിട്ടില്ല്യ. പിന്നെ രാജേട്ടൻ നല്ല ആളാണെന്നു എനിക്ക ബോദ്ധ്യം ആണ്. അതിനുമല്ലാത്തതൊക്കെ പറഞ്ഞു പരത്തണോ.

അച്ഛനുമായിട്ടുള്ള പരിചയം വഴിക്ക രാജേട്ടൻ ഞങ്ങളുടെ വീ

ട്ടിൽ വന്നുതുടങ്ങി. അങ്ങനെ വീട്ടിലുള്ള എല്ലാവരുമായും പരിചയപ്പെട്ടു. എത്ര നല്ല ആളാണ്. അദ്ദേഹം പിന്നീട്ട് ഒരു കുടുംബസുഹൃത്ത് എന്ന നിലയ്ക്കു പലപ്പോഴും വീട്ടിൽ വരും. അച്ഛനുള്ളപ്പോഴും വരും. ഇല്ലാത്തപ്പോഴും വരും. അതിലെന്താ ഇത്ര പറയാനുള്ളത്?

രാജേട്ടൻ വീട്ടിൽ വര്ണകാലത്തു ഞാൻ ഇതിലും എത്രയോ ചെറുപ്പായിരുന്നു. അന്നു രാജേട്ടൻ എന്റെ പുറത്തു തട്ടി ഓരോ തമാശയൊക്കെപ്പറയും. എന്നെ കളിയാക്കും. പിന്നെ എങ്ങിനെ ഞാൻ ഇത്രയൊക്കെ വലുതായത്ന്ന് എനിക്കുതന്നെ നിശ്ചല്യ. രാജേട്ടനും ചോദിക്കും. എങ്ങിന്യേ ഈ കുട്ടി ഇത്ര പെട്ടെന്നിങ്ങനെ വളർന്നത്ന്ന്. ഞാൻ വലുതായിപ്പോതിന്ന് രാജേട്ടനെന്തേ പെഴച്ചു്?

ആപ്പീസിൽനിന്നു പോകുമ്പോ ഇടയ്ക്കൊക്കെ രാജേട്ടൻ ഞങ്ങളുടെ വീട്ടിൽ കയറും. കാപ്പി ഉണ്ടാക്കിക്കൊടുക്കാറുള്ളതു ഞാൻതന്നെയാ. അച്ഛ ചിലപ്പോ മോളേ, മീനാക്ഷിക്കുട്ട്യേ, എന്നും വിളിച്ചു ഈ അസത്തു വലിഞ്ഞുകേറുന്ന സമയത്തായിരിക്കും. അതിനെന്താ? കാപ്പി ഉണ്ടാക്കിക്കൊടുത്താ ഒക്കെ കല്യാണം കഴിക്ക്യാണോ അർത്ഥം.

ജനത്തു എന്തൊക്കെയാ പറഞ്ഞുപരത്തീരിക്കുന്നതു? ഞാനും രാജേട്ടനുംകൂടി ശൃംഗരിക്ക്യാത്രെ എപ്പൊഴും. കേട്ടോ ഒരു പുതുമ. രാജേട്ടൻ സ്നേഹപൂർവം എന്നെ നോക്കും. എനിക്കു ചിലപ്പോൾ വല്ലാതെ നാണമാവും. ഞാനും അങ്ങിനെത്തന്നെ നോക്കിപ്പോകാറുണ്ട് അങ്ങോട്ടും. അതിനെന്താ ഞാൻ ദേഷ്യപ്പെട്ടു നോക്കുകയാണോ വേണ്ടതു്.

രാജേട്ടൻ ചിലപ്പോൾ എനിക്കു ചില പുസ്തകങ്ങളൊക്കെ വായിക്കാൻ കൊണ്ടുവന്നു തരാറുണ്ട്. അതൊക്കെ തെറ്റാണോ? എന്റെ ക്ലാസ്സുപുസ്തകങ്ങളിൽ എനിക്കു സംശയമുള്ള ഭാഗങ്ങൾ വിവരിച്ചു തരാറുമുണ്ട്. എന്താലോ, രാജേട്ടൻ പറഞ്ഞുതരുമ്പൊ എത്ര വേഗത്തിലാ മനസ്സിലാവ്വാ. അതൊക്കെ ഇപ്പറഞ്ഞാ ശൃംഗരിക്കലിന്റെ കൂട്ടത്തിൽ പെടും. എന്തു ദുർവ്യാഖ്യാനമാണ്!

അടുത്തുള്ളസകല വീട്ടിലുംചെന്നു അയമ്മ കുശുകുശുത്തിരിക്കുന്നു, ഞാനും രാജേട്ടനും തമ്മില് വലിയ സ്നേഹത്തിലാണെന്ന്. ആയ്ക്കോട്ടെ അയമ്മയ്ക്കു എന്തുവേണം. ആ പെണ്ണുങ്ങൾ തമ്മിൽ തമ്മിൽ വർത്തമാനം കൈമാറാൻ തുടങ്ങുമ്പഴല്ലേ എല്ലാവർക്കും അറിയാം രഹസ്യം. എല്ലാവരോടും ലക്ഷ്മി അമ്മതന്നെ പറഞ്ഞതാണ്. അതിനുശേഷം രാജേട്ടൻ ഞങ്ങളുടെ വീട്ടിലേക്കു വരുമ്പോ, നാലുഭാഗത്തുനിന്നും ഇറുകണ്ണുകൾ അദ്ദേഹത്തിന്റെ നേരെ തിരിച്ചുവെക്കുകയായി.

ആദ്യമാദ്യം രാജേട്ടനു ഒന്നും മനസ്സിലായില്ല. പിന്നെവർത്തമാനം അദ്ദേഹത്തിന്റെ ചെകിട്ടിലുമെത്തി. വല്ലാത്ത ചിട്ടക്കാരനാണു അദ്ദേഹം. ഒരു ദിവസം അദ്ദേഹം ചോദിച്ചു.

"ആളുകള് ഇങ്ങിനെ ഒക്കെ പറയുമ്പൊ ഞാൻ ഇവിടെ വര്ണതു നന്നോ?"

"ആളുകള് പറയണതിനു നമ്മളെന്താ ചെയ്യ്വാ, രാജേട്ടൻ ഇവിടെ വരാതിരിക്കരുതു്." ഞാൻ അപേക്ഷിച്ചു.

"ആളുകൾ എന്തെങ്കിലും പറയട്ടെ. രാജൻ അതുകൊണ്ടൊന്നും കരുതണ്ട" എന്നു അമ്മയും പറഞ്ഞു.

"എന്നാലും മീനാക്ഷിക്കുട്ടിയുടെ ഭാവിക്കു അതു മോശമാണ്."— രാജേട്ടൻ.

"മോശമായ്ക്കോട്ടെ." വിചാരിക്കാത്തത്ര ഉറപ്പിലാണു എന്റെ വാക്കുകൾ വീണതു്. എന്റെ ശബ്ദം ഇടറുകയും ചെയ്തിരുന്നു. അമ്മയും രാജേട്ടനും ഒപ്പം എന്റെ മുഖത്തേക്കു നോക്കിയപ്പോൾ എന്റെ കണ്ണുകൾ രണ്ടും നിറഞ്ഞു കവിഞ്ഞൊഴുകിപ്പോയി.

അവരുടെ നിശ്ശബ്ദതയ്ക്കു എന്തൊക്കെയോ അർത്ഥമുണ്ടെന്നു എനിക്കു തോന്നി. അവരും ലക്ഷ്മി അമ്മയുടെ ഭാഗത്താണോ എന്നു ക്ഷണനേരം എനിക്കു തോന്നിപ്പോയി. ഞാൻ അകത്തേക്കു പോയി.

കുറെനേരം ഞാൻ വിമ്മിക്കരഞ്ഞു. ആരും എന്നെ സാന്ത്വനപ്പെടുത്തിയില്ല

ആലോചനാശീലനായ അച്ഛൻ രാജേട്ടനെ ഉപദേശിച്ചുവത്രെ. കുറച്ചുനാൾ ഇവിടെ വരാതിരിക്കുകയാണു നല്ലതെന്ന്.

നോക്കണം അമൂർഖസർപ്പത്തിന്റെ നാവു വരുത്തിക്കൂട്ടിയ ഒരേടാക്രൂടം. ദിവസവും വൈകുന്നേരം 5 മണി കഴിഞ്ഞാൽ എന്റെ കണ്ണുകൾ റോഡരികിലേക്കു നീള

**സ്ത്രീകളുടെ ജീവിതത്തിൽ അത്യധികം പ്രാധാന്യമർഹിക്കുന്ന സമയമാണ് ആർത്തവകാലം. അതിനെപ്പററി ഭാരതത്തിലെ പൂർവ്വാചാര്യന്മാർ പറയുന്നതെന്താണ്?**

# ആർത്തവകാലം

ഏകം ശാസ്ത്രമധീയാനോ
ന വിദ്യാത് ശാസ്ത്രനിശ്ചയം
തസ്മാദ് ബഹുവിധം ശാസ്ത്രം
വിജാനീയാത് ചികിത്സകഃ

ചികിത്സകൻ ഏകശാസ്ത്രാധീനനായിരുന്നാൽ മാത്രം മതിയാകുന്നതല്ലെന്നും, ബഹുവിധശാസ്ത്രവിജ്ഞാനസമ്പന്നൻ കൂടി ആയിരിക്കേണ്ടതാണെന്നും സുശ്രുതാചാര്യൻ വിധിക്കുന്നു. ചികിത്സകന് ഇതിൻെറ ആവശ്യകത എത്രത്തോളമുണ്ടെന്നു ചിന്തിച്ചിട്ടുള്ളവർ അധികമുണ്ടെന്നു തോന്നുന്നില്ല.

മനുഷ്യജീവിതോദ്ദേശം എന്തുതന്നെ ആയാലും ആ ഉദ്ദേശനിർവ്വഹണത്തിനായി നിശ്ചയിച്ചിട്ടുള്ള ശരീരം ആരോഗ്യപൂർണ്ണമായിരിക്കേണ്ടതു് അത്യാവശ്യമാണല്ലോ. ശരീരം ആരോഗ്യപൂർണ്ണമായി സംരക്ഷിക്കുന്നതിനു ശരീരകാര്യാദികളുടെ ജ്ഞാനം അത്യാവശ്യമായിത്തന്നെ വരുന്നു. ശരീരകാര്യാദികളുടെ ജ്ഞാനസമ്പാദനാർത്ഥം വേണ്ട യത്നം ചെയ്തു തുടങ്ങുമ്പോഴാണു ബഹുവിധശാസ്ത്രജ്ഞാനത്തിൻെറ ആവശ്യകത ബോദ്ധ്യപ്പെടുന്നതു്.

ശരീരം പഞ്ചഭൂതമയമാണ്. പഞ്ചഭൂതഘടനയിൽ ഉൾപ്പെടുന്നവയാണു ശരീരഭാവങ്ങൾ, കർമ്മങ്ങൾ തുടങ്ങിയുള്ളവ. ഇവയുടെ സൂക്ഷ്മഭാവനകൾ പോലും പഞ്ചീകരണതേന വിഭാഗിക്കപ്പെട്ടിട്ടുണ്ട്. സ്ത്രീപുരുഷ വ്യത്യാസത്തിൽ അന്തർലീനങ്ങളായ ധർമ്മകർമ്മ വ്യത്യാസങ്ങൾ പോലും വ്യക്തമായി വിവരിച്ചിട്ടുണ്ട്.

പാൽക്കുളങ്ങര
എൻ. പി. കുരുക്കൾ

പൃഥിവിയുടേയും ജലത്തിൻേറയും ഭൂതാംശാധിമുള്ള ഒരു ഉപധാതുവാണ് ആർത്തവം. ആർത്തവം രസജമാണ്, എന്നാൽ അതിനു ചില ധർമ്മവ്യത്യാസങ്ങളുണ്ട്. ധർമ്മകർമ്മാദികളെ ആസ്പദമാക്കി ആർത്തവസംജ്ഞ നൽകി.

മാസി മാസി രജഃ സ്ത്രീണാം
രസജം സ്രവതി ത്ര്യഹം
വത്സരാദ്വാദശാദൂർദ്ധ്വം
യാതി പഞ്ചാശതഃ ക്ഷയം
(അ. ഹൃ. ശാ. 1.)

രസജമായ ആർത്തവം മാസംതോറും സ്ത്രീകൾക്കു യോനിമാർഗ്ഗേണ മൂന്നുദിവസം പ്രവർത്തിച്ചുകൊണ്ടിരിക്കും. ഇപ്രകാരം പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന ഈ രക്തത്തിനു രജസ്സ് എന്നും പേരു പറയും. ഇതു പന്ത്രണ്ടു വയസ്സിനു മേൽ അമ്പതു വയസ്സ് വരെ കാണും.

ദോഷങ്ങൾക്കെന്നപോലെ തന്നെ ധാതുക്കൾക്കും തേജോഭാവമെന്നും മലഭാവമെന്നും രണ്ടു ഭാവങ്ങളുണ്ട്. ആർത്തവത്തിനും ഈ രണ്ടു ഭാവങ്ങൾ ഉണ്ട്. മാസംതോറും മൂന്നുദിവസം സ്രവിച്ചുകൊണ്ടിരിക്കുന്ന രക്തം ആർത്തവത്തിൻെറ ഉച്ഛിഷ്ടഭാവമാണ്. സാരഭാവം ബീജകോശത്തിൽ (ovary) അന്തഃസ്ഥിതമായിരിക്കുന്നു. ഇപ്രകാരം സഞ്ചിതമായിരിക്കുന്ന ബീജം (ova) പുഷ്ടിയെ പ്രാപിക്കുമ്പോൾ ബീജകോശത്തിൻെറ സമീപത്തിൽ സ്ഥിതിചെയ്യുന്ന ബീജനാളം വഴി ഗർഭാശയത്തിൽ എത്തിച്ചേരുന്നു. ബീജകോശത്തിൽ നിന്നും സ്രവിക്കുന്ന ബീജം സാരഭാവമാണ്. ഇപ്രകാരമുള്ള സ്രവണം ബാഹ്യമായ ആർത്തവത്തോടനുബന്ധിച്ചാണു കാണുക.

ആർത്തവോൽഭവത്തെപ്പററി ജ്യോതിശ്ശാസ്ത്രകാരന്മാർ എന്തു പറയുന്നു എന്നു നോക്കാം. ആയുർവേദശാസ്ത്രത്തിൽ ചരകസുശ്രുത അഷ്ടാംഗഹൃദയാദികളെപ്പോലെ പ്രാധാന്യമർഹിക്കുന്ന ഒരു ഗ്രന്ഥമാണു 'ഹോരാ,' അതിൽ

---

കയായി. എൻെറ മനസ്സും ഉൽക്കണ്ഠകൊണ്ടു നീറുകയായി. എന്താ രാജേട്ടനിന്നിവിടെ വന്നാൽ. ഞങ്ങൾ തമ്മിൽ ഒന്നുമില്ലല്ലോ. ആളുകൾ വെറുതെ ഓരോന്നു പറയുന്നതുകൊണ്ടു രാജേട്ടൻ വരാതിരിക്കുന്നോ?

നാവിനു മണി കെട്ടിയ മൂധേവിയമ്മേ, എന്തേ ഇതുകൊണ്ടു നിങ്ങൾക്കു കിട്ടി?

'കുജേന്ദുഹേതു പ്രതിമാസമാർത്തവം
ഗതേതു പീഡർക്ഷമനുഷ്ണദീധിതൗ
അതോന്യഥാസ്ഥശ്ശുഭപും ഗ്രഹേക്ഷിതേ
നരേണ സംയോഗമുപൈതി കാമിനി.'

മാസന്തോറും സ്ത്രീയോനിയിൽനിന്നും സ്രവിക്കുന്ന ആർത്തവരക്തം അഥവാ രജസ്സിനു കാരണം കുജേന്ദുക്കളാണ്. ഓരോ ഗ്രഹങ്ങൾക്കും ഓരോ കാരകത്വം കല്പിച്ചിട്ടുണ്ട്. ധാതുക്കൾക്കു കാരണങ്ങളായി പറയുന്ന ഭൂതഘടന ആയുർവേദത്തിൽ ദോഷങ്ങൾക്കു നൽകിവരുന്നതുപോലെ ജ്യോതിശാസ്ത്രത്തിൽ ഗ്രഹങ്ങൾക്കു നൽകിവരുന്നു.

കുജൻ ആഗ്നേയഗുണപ്രധാനനും ചന്ദ്രൻ ജലഭൂതപ്രധാനനുമാണ്. കുജൻ പിത്തകാരകനായിത്തീരുന്നതു് ഇവയുടെ സംയോഗംകൊണ്ടാണ്.

'കുമുദാകരബാന്ധവേ രുധിരദൃഷ്ടേ പ്രതിമാസം യുവതീനാം ഭവതി ഇന്ദുജലം കുജാഗ്നിജലകെ മിശ്രസ്ത്വഗ്നിരേവ പിത്തം സ്യാദ്'

.... .... ....

.... .... ....

(സാരാവലി)

ഹോരാവാക്യവും സാരാവലിവാക്യവും ഒരേ അർത്ഥത്തെ തന്നെയാണ് നൽകുന്നതു്. എങ്കിലും സാരാവലി വചനം ശരീര കാര്യങ്ങളെപ്പറ്റി ഒന്നുകൂടി പ്രത്യക്ഷപ്രമാണപ്രധാനമാക്കി പറഞ്ഞിരിക്കുന്നതായി കാണാം.

സാരാവലിയിൽ 'യുവതി' എന്ന പദത്തിന്റെ അർത്ഥം വരത്തക്കവണ്ണം 'കാമിനി' എന്നാണു ഹോരായിൽ പറഞ്ഞിരിക്കുന്നതു്. യുവതികൾക്കു മാത്രമേ കാമവികാരമുള്ളു. കാമവികാരം പ്രായപൂർത്തി വരാത്തവർക്കും പ്രായപൂർത്തി കഴിഞ്ഞവർക്കും ഉണ്ടാകാറില്ല. ഋതുകാലം കഴിഞ്ഞാൽ അതിനുള്ള കാലമാണ്. പരിസരത്തിന്റെ വളർച്ചയനുസരിച്ചുള്ള കൃത്രിമമായ കാമവികാരത്തെ ഉദ്ദേശിച്ചല്ല ഇവിടെ പ്രതിപാദിച്ചിട്ടുള്ളതു്. പ്രകൃതിദത്തമായ—അനുഗ്രഹപരമായ—കാമവികാരത്തെപ്പറ്റിയാണു വ്യവഹാരമെന്നു ഗ്രഹിക്കണം. ഋതുമതീലക്ഷണം നോക്കുക.

'ക്ഷാമപ്രസന്നവദനാം
സ്ഫുരച്ഛ്രോണിപയോധരാം
സ്രസ്താക്ഷികുക്ഷിം പുംസ്കാമാം
വിദ്യാദൃതുമതീം സ്ത്രിയം'

ഈ ലക്ഷണം തീണ്ടാർന്നവളുടേതല്ല. ഋതുകാലം ഗർഭധാരണസമയമാണ്. ഇതു 'ഋതുസ്സ്യാദ്ദ്വാദശനിശാ' എന്നും അതല്ല 16 ദിവസമാണെന്നും ഒരു മാസമാണെന്നും പക്ഷാന്തരങ്ങൾ കാണുന്നു. എന്തായാലും ഇതാണു ഗർഭധാരണയോഗ്യമായ കാലം. പതിനഞ്ചു വയസ്സ് ആയാൽ സ്ത്രീകൾക്കു പുരുഷാഭിലാഷം തുടങ്ങും. പതിനാറു വയസ്സാകുമ്പോൾ അതു പൂർത്തിയാകും. അമ്പതിണ്ടിൽ അതു ശമിക്കുകയും ചെയ്യും. വിവാഹപ്രായത്തെപ്പറ്റി അഷ്ടാംഗഹൃദയകാരൻ 'പൂർണ്ണഷോഡശവർഷാ സ്ത്രീ' എന്നു വിധിച്ചതിന്റെ ഔചിത്യം ഗ്രാഹ്യമാണല്ലോ.

ഇതിൽനിന്നും തന്നെ കാമിനീപദം 50 വയസ്സിനു മേൽ യോഗ്യമല്ല എന്നു വരുന്നു. ആയുർവേദരീത്യാ മദ്ധ്യവയസ്സു പൂർത്തിയാകുന്നുണ്ട്. മദ്ധ്യപ്രായം കഴിഞ്ഞാൽ പിന്നീടു അതിനുള്ള കാലം അവസാനിച്ചു എന്നും അർത്ഥമാണ്. കാമിനി എന്ന പദത്തിൽ ഈ രണ്ടർത്ഥവും ഒരുമിച്ചു യോജിപ്പിച്ചുകൊണ്ടു ചില വ്യാഖ്യാതാക്കൾ വ്യവഹരിച്ചുകാണുന്നു. വായനക്കാരുടെ രസത്തിനും ചിന്തയ്ക്കും വേണ്ടി അവയെ കൂടി ചുരുക്കത്തിൽ പ്രതിപാദിക്കാം. 'കാമി' എന്ന ശബ്ദത്തെ തിരിച്ചു വായിച്ചാൽ 'മികാ' എന്നാകും. 'മികാ'യ്ക്കു അക്ഷരസംഖ്യ പതിനഞ്ചാണ്. ഇതിൽ നിന്നും പതിനഞ്ചു വയസ്സിനു മേൽ ആർത്തവോത്ഭവമെന്നും, കാമിനി എന്ന ശബ്ദത്തിന്റെ അക്ഷരസംഖ്യ 51 വരുകയാൽ 51 വയസ്സിനു മേൽ കാമിനി എന്നു പറയുവാൻ പാടില്ലെന്നും ഉള്ള

അർത്ഥങ്ങൾ ചിലർ വ്യാഖ്യാനിച്ചു കാണുന്നു. കേവലം രസത്തിനു വേണ്ടി മാത്രമാണ് ഇത്തരത്തിലുള്ള ഒരു വ്യാഖ്യാനം പ്രതിപാദിച്ചിരിക്കുന്നതു്. ഇതിനെപ്പററി പൂർവപക്ഷവും മററും ഉണ്ടു്. അതിവിടെ പ്രതിപാദിച്ചു് ഉപന്യാസം ദീർഘിപ്പിക്കുവാനാഗ്രഹിക്കുന്നില്ല.

ഈ ആർത്തവത്തിൻെറ ലക്ഷണങ്ങളായി അഷ്ടാംഗഹൃദയകാരൻ 'ലാക്ഷാരസശശാസ്രാഭം' എന്നു പറയുന്നു. എന്നാൽ 'ഹോരാ' ശാസ്ത്രകാരൻ അതിനു ലക്ഷണങ്ങൾ കൂടി ഹേതുവിനെ വർണ്ണിക്കുന്ന പദത്തിൽ തന്നെ ലയിപ്പിച്ചിരിക്കുകയാണു്.

'കുജേന്ദുഹേതുപ്രതിമാസമാർത്തവം' എന്നു സമസ്തപദമായി അർത്ഥചിന്ത ചെയ്താൽ മതി. ഇങ്ങിനെ അർത്ഥചിന്ത ചെയ്താൽ 'കുജേന്ദുഹേതു'=കുജനായിരിക്കുന്ന ഇന്ദുഹേതു; കുജൻ=കുവിൽ നിന്നു ജനിച്ചവൻ കു-ഭൂമി, ഇന്ദുഹേതു-ആദിത്യൻ, ഭൂമിയിൽനിന്നുത്ഭവിക്കുന്ന ആദിത്യൻ; ആദിത്യവർണ്ണമായിരിക്കുന്ന എന്നു നിശ്ചയിക്കുന്നു. ആദിത്യൻെറ വർണ്ണം ചുവപ്പാണു്.

'രക്തശ്യാമോ ഭാസ്കരഃ' (ഹോരാ 2-4.) എന്നു ഗ്രഹയോനിപ്രകരണത്തിൽ ഭാസ്കരൻെറ വർണ്ണം രക്തവർണ്ണമായിട്ടാണു വർണ്ണിച്ചിരിക്കുന്നതു്. ആർത്തവരക്തം ആദിത്യവർണ്ണമായ ചുവപ്പുതന്നെ. ഇങ്ങിനെ ആർത്തവഹേതുവും വർണ്ണവും ഒരു പദംകൊണ്ടു മനസ്സിലാക്കുന്നു ആർത്തവം ഉണ്ടാകുന്ന രീതി "ഇന്ദുജലം കുജോഗ്നി ജലമിശ്രസ്ത്വഗ്നിരേവ പിത്തം സ്യാത്. ഏതാം രക്തേ ക്ഷുഭിതേ പിത്തേന രജഃ പ്രവർത്തതേ സ്ത്രീഷു. ഏവം ഋതുവതി മാസാ ഗർഭസ്യ നിമിത്തമേവം കഥിതം തത്."

ഇങ്ങിനെ എല്ലാം ഇരിക്കുന്ന ആർത്തവസ്ഥിതി ഉണ്ടായാലും യോഗദൃഷ്ട്യാ ഭാവങ്ങൾ കൂടി ഉണ്ടാകണമെന്നുണ്ടു്. ആ വക ഭാഗങ്ങളെ ശരീരധാതുക്കളുമായി താരതമ്യപഠനം ചെയ്യുവാൻ ഇപ്പോൾ ഒരുങ്ങുന്നില്ല. ഒരു കാര്യം കൂടി പറഞ്ഞു ഞാൻ ലേഖനം അവസാനിപ്പിച്ചുകൊള്ളാം.

ആർത്തവശുദ്ധിയ്ക്കായി പ്രതിപാദിച്ചിട്ടുള്ള ദ്രവ്യങ്ങൾ സാമാന്യേന പാർത്ഥിവ പ്രധാനമായ ആഹാരവും ജലാത്മകമായ പാനീയവുമാണു പത്ഥ്യമായി വിധിച്ചിട്ടുള്ളതെന്നു കാണാം. ഔഷധയോഗത്തെ നോക്കാം:—

"അംഗാരവല്ലി മൂലസ്യവല്കകലേന ശൃതം ജലം
ഈഷൽ കർപ്പൂരസംയുക്തം
രജഃസാമ്യകരംപരം"





അംഗാരവല്ലി എന്ന ചെടിയുടെ വേരിന്മേൽ തൊലികൊണ്ടു നിർമ്മിച്ച കഷായജലം കർപ്പൂരമിശ്രമാക്കി ഉപയോഗിക്കുന്നതു രജഃസാമ്യത്തിനു് അത്യന്തം ശ്രേഷ്ഠമാണു്. അംഗാരശബ്ദത്തിനു കുജശബ്ദവുമായി ബന്ധമുണ്ടു്. "അംഗാരകൊകുജോ ഭൌമൊ ലോഹിതാക്ഷ...." എന്നു് അമരത്തിൽ പര്യായമായിട്ടു പറഞ്ഞുകാണുന്നു. കുജനു പര്യായങ്ങളായി പ്രയോഗിക്കുന്നവയെല്ലാം തന്നെ രജഃസാമ്യപരങ്ങളാണെന്നുള്ളതിനു ചില ഉദാഹരണങ്ങൾ ഉണ്ടു്.

കുജശബ്ദത്തിനു കുജൻ-കുവിൽ നിന്നു ജനിച്ചതു്. കു-ഭൂമി ഭൂമിയിൽ ജനിച്ചതു സീതാം അതായതു തിപ്പലി. തിപ്പലി കഷായം കർപ്പൂര മിശ്രമാക്കി കൊടുത്താൽ അതു രജഃസാമ്യപരമാണു് എന്നു് ഒരർത്ഥം ഇതിനു കല്പിക്കുന്നുണ്ടു്. ഇത്തരത്തിൽ പല യോഗങ്ങളും നമുക്കുണ്ടല്ലോ.

"രാമലക്ഷ്മണ സീതാശ്ച
രാവണശ്ച വിഭീഷണഃ
ഏഷ കഷായോ ജ്വരം ഹന്തി
ഭേദി ദീപന പാചനഃ"

കഷായയോഗങ്ങൾ പലതിലും സൂക്ഷ്മവീക്ഷണം ചെയ്താൽ പല നൂതനവിജ്ഞാനങ്ങളും ലഭിക്കുമെന്നുള്ളതിനു തർക്കമില്ല.

ആർത്തവത്തെയും ആർത്തവകാലചര്യയേയും മററും പുരാണേതിഹാസാദികളിൽ പ്രതിപാദിച്ചു കാണുന്ന ഭാഗങ്ങളെപ്പററി ഒരു സാമാന്യപഠനം നടത്തുന്നതു വിജ്ഞാനവർദ്ധനയ്ക്കു് അത്യന്തം പ്രയോജനകരമാണെന്നുള്ളതിൽ യാതൊരു പക്ഷാന്തരവുമില്ല. ഈ വക കാര്യങ്ങളെ ചികിത്സകർ ഇനിയെങ്കിലും ചിന്തിക്കുവാൻ തുടങ്ങുന്നതു നന്നായിരിക്കുമെന്നു മാത്രമേ തൽക്കാലം എനിക്കു പറയുവാനുള്ളു.

**പല സുഖക്കേടുകളും ചില ജീവകങ്ങളുടെ അഭാവത്താൽ സംഭവിക്കുന്നതാണ്. കേരളീയർ പ്രത്യേകിച്ചു കേരളത്തിലെ അമ്മമാർ അറിഞ്ഞിരിക്കേണ്ട ഭക്ഷണരഹസ്യങ്ങൾ ഈ ലേഖനത്തിൽ അടങ്ങിയിരിക്കുന്നു.**

# ഭക്ഷണത്തിലെ വിററാമിൻ രഹസ്യങ്ങൾ

(കെ. ജെ. നൈനാൻ ബി. എസ്സ്‌സി.)

## നമ്മുടെ ആഹാരത്തിൽ ജീവകങ്ങളുടെയും ധാതുജങ്ങളുടെയും അഭാവത്താൽ വരുന്ന രോഗങ്ങൾ

കേരളീയർ അവർക്കു ജന്മസിദ്ധമായ ലളിതജീവിതരീതി ഉപേക്ഷിച്ചിട്ട്, വേഷഭൂഷണാദികളിൽ ഭ്രമിച്ചുവശായിരിക്കുന്നു. തൻമൂലം ഇപ്പോൾ ആഹാരത്തേക്കാൾ വസ്ത്രാലങ്കാരങ്ങൾക്കു പ്രാധാന്യം കല്പിച്ചിട്ടുള്ളതായി തോന്നിപ്പോകും. ഇതിനാൽ നമ്മുടെ പൂർവ്വന്മാർക്കുണ്ടായിരുന്ന ആരോഗ്യവും ശരീരദാർഢ്യവും നമുക്കില്ലാതെ വന്നിരിക്കുന്നു. കവിളൊട്ടി, കണ്ണു കുഴിഞ്ഞ്, നെഞ്ചുന്തിയ മനുഷ്യക്കോലങ്ങളെയാണു ചംക്രാററമുള്ള വിരിഞ്ഞ നെഞ്ചോടുകൂടിയ പഴയ കേളന്റെയും ചോതിയുടെയും മാടത്തിൽ കാണുന്നത്. ഇതിലൊട്ടും ഭേദമല്ല മററു ഭവനങ്ങളിലെയും നില.

പ്രകൃതിയാൽ അനുഗൃഹീതമായ ഈ നാട്ടിൽ ധാരാളം ഭക്ഷണസാധനങ്ങൾ ഉണ്ട്. നമ്മുടെ ചുററുപാടും തന്നെ ഉണ്ട്. അതല്ലേ അയൽരാജ്യമായ പാണ്ടിയിലേക്കാൾ ഇവിടെ പക്ഷിമൃഗാദികളുടെ സംഖ്യാബാഹുല്യം കാണപ്പെടുന്നത്. അവയ്ക്കു ദാരിദ്ര്യമില്ല, പട്ടിണിയില്ല, രോഗമില്ല. അവയ്ക്കു വേണ്ട ആഹാരം തേടാൻ പ്രകൃതിദത്തമായ വാസനാശക്തിയും ഉണ്ട്.

നാമോ ശരീരദാർഢ്യത്തിലും ആരോഗ്യത്തിലും ഉശിരിലും ചൈതന്യത്തിലും ക്ഷയിക്കുന്നു. സംഖ്യയിൽ നാം വളരെ വർദ്ധിക്കുന്നവെന്നുള്ള വസ്തുത വിസ്മരിക്കുന്നില്ല.

എന്താണിതിന്റെ എല്ലാം രഹസ്യം. ഭക്ഷണസമൃദ്ധിയിൽ പട്ടിണി. അനുഗൃഹീതമായ കാലാവസ്ഥ, സുന്ദരമായ പ്രകൃതി. എങ്കിലും ക്ഷയരോഗമാരണത്തിന്റെ കൂത്താട്ടം. പട്ടിണിയെയും രോഗത്തെയും ചെറുക്കുന്നതിനു വേണ്ട സകല സൌകര്യങ്ങളും പ്രകൃതി നമുക്കു തന്നിട്ടുണ്ട്. അജ്ഞത ഒന്നുമാത്രമാണു നമ്മുടെ ശത്രു. നല്ല ഭക്ഷണമെന്നാൽ ഇറച്ചിയും, മീനും, പാലും നെയ്യും മാത്രമേ ഉള്ളു എന്നാണു നമ്മിൽ പലരും തെററിദ്ധരിച്ചിട്ടുള്ളത്. മോടിയായ വസ്ത്രധാരണമാണു ശുചിത്വത്തിന്റെ ലക്ഷണമെന്നു പലരും കരുതുന്നു.

വിശിഷ്ടമായ പച്ചക്കറികളും, കായ്കനികളും തക്കം വളത്തുന്ന തവിടും നിഷിദ്ധമായി കരുതുന്നു. ചുററും ധാരാളം ആഹാരം വെച്ചുകൊണ്ടു പട്ടിണിയായി കഴിയുന്ന മലമൂഢന്മാരാണു നാം. നമ്മുടെ ഇടയിൽ കുട്ടികളെ ബാധിക്കുന്ന കരപ്പൻ, ചൊറി, ചിരങ്ങ്, പുഴുപ്പല്ല്, തൊലിവരൾച്ച, പിത്തശൂല, അതേ തുടർന്നുള്ള നേത്രരോഗം, പിള്ളവാതം, പൊളുക, പ്രായം ചെന്നവർക്കുണ്ടാകാറുള്ള കാര, മോണപഴുപ്പ്, പല്ലുകൊഴിച്ചിൽ, രാക്കണ്ണ്, വിളർച്ച, വയറിളക്കം, വായ്പ്പുണ്ണ് മുതലായ രോഗങ്ങൾ ആഹാരത്തിൽ വേണ്ട ജീവകങ്ങൾ അല്ലെങ്കിൽ വിററാമിനും ധാതുലവണങ്ങളും ഇല്ലാഞ്ഞിട്ടാണെന്നു പറഞ്ഞാൽ നമുക്കു പുത്തരി ആയി തോന്നാം. വിററാമിൻ ബി. എന്ന ജീവകം തവിടിൽ ധാരാളം ഉണ്ട്. വെളുപ്പിച്ച പച്ചരി ഉപയോഗിക്കുന്ന തെലുങ്കരുടെ ഇടയിൽ ബെറിബെറി എന്ന രോഗം ധാരാളം കാണപ്പെടുന്നു. ഇതിന്റെ ലക്ഷണങ്ങൾ കാലിൽ അങ്ങിങ്ങായി ചുളിച്ചിലുണ്ടാകുക, മാംസപേശികളുടെ ബലഹീനത, ശ്വാസഗതിക്കുള്ള വൈഷമ്യം, ചങ്കിന്റെ വലതുവശത്തിന്റെ വീക്കം, നീർക്കെട്ടു മുതലായവയാണ്. ഈ രോഗം ചിലപ്പോൾ തലച്ചോറിനെക്കൂടെയും ബാധിക്കാറുണ്ട്. മുലപ്പാൽ കുടിക്കുന്ന കുട്ടികൾക്ക് ഇതു സാധാരണ വരുന്നതു തള്ളമാർക്ക് ഈ ജീവകം, ബി. അവരുടെ ആഹാരത്തിൽ ഉൾപ്പെടാത്തതു മൂലമാണ്.

## പ്രതിവിധി

ഇതിനുള്ള പ്രതിവിധി വിററാമിൻ ബി. ഗുളികകൾ സേവിക്കുകയോ ഈ ജീവകം ധാരാളമു

ുള്ള തവിടോ, പയർ വർഗ്ഗങ്ങളോ പറങ്കി അണ്ടിപ്പരിപ്പ്, മാങ്ങാ അണ്ടി മുതലായ സാധനങ്ങളോ കഴിക്കുകയോ ആയിരിക്കും. ഇതിനും പുറമെ അംഗാരോദകം (Carbohydrate) ധാരാളം ഉള്ള അരിമാവു കപ്പ മുതലായവ ആഹാരത്തിൽ കുറയ്ക്കുന്നതിനും ശ്രദ്ധിക്കേണ്ടതാണ്.

### വിററാമിൻ ബി. 2.

ഇതു ആഹാരത്തിൽ ലഭിക്കാതെ വരുമ്പോൾ ശരീരത്തിലെ തൊലി വരളുകയും കൈയുടെ പുറത്തും ലിംഗങ്ങൾ പൊട്ടുകയും വയറിളക്കം സാധാരണ സംഭവിക്കുകയും വായ് പുണ്ണുണ്ടാകുകയും ചെയ്യും. ഈ ജീവകം വളരെ നാൾ കിട്ടാതെ വന്നാൽ ഭ്രാന്തുപോലും വരാറുണ്ട്.

ബി. 2. ജീവകം കരളിലും, മത്സ്യത്തിലും നാടൻ മദ്യങ്ങളിലും മാംസത്തിലും തവിടിലും ഉണ്ട്. കള്ളിലും, ബീയറിലും ഉള്ളതായി വിചാരിക്കപ്പെടുന്നതു് അവയിൽ "ഈസ്റ്റ്" എന്ന പദാർത്ഥം ഉള്ളതിനാലാണ്.

### വിററാമിൻ സി.

ഈ ജീവകം ആഹാരത്തിൽ ലഭിക്കാതെ വരുമ്പോൾ മോണപ്പഴുപ്പും ചൊറിയും വരാറുണ്ട്. മുല കുടിക്കുന്ന കുട്ടികൾക്കു ഇതുമൂലം പുളപ്പ വരാറുണ്ട്. തുടയ്ക്കു മേലായി നീരു വരികയും കിടക്കുന്ന അവസരത്തിൽ കാൽ മടക്കിവെക്കുകയും ചെയ്യാറുണ്ട്. തള്ളയുടെ ആഹാരത്തിൽ വിററാമിൻ സി. ലഭിക്കാതെ വരുമ്പോളാണ് കുട്ടികൾക്കു ഈ രോഗം വരാറുള്ളതു്.

പുതിയ പഴങ്ങളിലും കീരയിലും ചെറുനാരങ്ങാ മധുരനാരങ്ങാ ഇവയിലും കിളർപ്പിച്ച പയറിലും സി. ജീവകം ധാരാളം ഉണ്ട്. അധികനേരം വേവിച്ചാൽ ഈ സാധനങ്ങളിൽനിന്നു ഇതു അപ്രത്യക്ഷമാകും. വേവിക്കുമ്പോൾ സി. ജീവകം ജീവവായുവുമായി ചേർന്നു നഷ്ടപ്പെടുകയാണ് ചെയ്യുന്നതു്.

### വിററാമിൻ ഡി.

കുട്ടികളുടെ ഇടയിലുള്ള പിള്ളവാതം. കാൽ വളവ്. മുതലായ രോഗങ്ങൾ വിററാമിൻ ഡി. യുടെ കുറവുകൊണ്ടു വരുന്നതാണ്. മീൻ നെയ്യിൽ വിററാമിൻ ഡി. ധാരാളം ഉണ്ടു. സൂര്യപ്രകാശത്തിന്റെ സഹായത്തോടുകൂടി പ്രകൃതിസിദ്ധമായി ശരീരത്തിനു അതിനെ നിർമ്മിക്കാം. അതിനാൽ ഇരുളടഞ്ഞ മുറികളിൽ വസിക്കുകയും മൂടുപടം ധരിച്ചു നടക്കു

# ഇൻഗ്രീഡ്

## പ്രേമലോകത്തിൽ വിപ്ളവം സൃഷ്ടിച്ച ഒരു സിനിമാനടി

വിശ്വപ്രസിദ്ധയായ ഒരു സിനിമാതാരമാണു് ഇൻഗ്രീഡ് ബർഗ്മാൻ. സ്വീഡൻകാരനായ ഡോക്ടർ പീറ്റർ ലിണ്ട്സ്ട്രോം ആയിരുന്നു ഈ യുവതിയുടെ ഭർത്താവു്. അവരുടെ മകളുടെ പേരു് "പിയാ" എന്നാണു്. "ഇൻഗ്രീഡിനെ പീറ്റർ പ്രേമിക്കുന്നു" എന്ന അർത്ഥം സൂചിപ്പിക്കുന്ന ഒരു വാക്കാണു് പിയാ.

പക്ഷേ, ഈ പ്രേമം അധികം നാൾ നീണ്ടുനിന്നില്ല. ഇറ്റലിക്കാരനായ ഒരു സിനിമാഡയറക്ടർ (റോബർട്ടോ റൊസലീനി) ഇൻഗ്രീഡിന്റെ ഹൃദയം കവർന്നെടുത്തു. ഇൻഗ്രീഡ് അദ്ദേഹവുമായി പ്രേമബന്ധം ഉറപ്പിച്ചു. പതിനൊന്നു വയസ്സായ പിയായെയും, ഡോ. ലിണ്ട്സ്ട്രോമിനെയും അവൾ ഉപേക്ഷിച്ചു. "ജോവാൻ ഓഫ് ആർക്ക്" എന്ന പടത്തിലെ നായികയായി-വിശ്വപ്രസിദ്ധി സമ്പാദിച്ച സിനിമാതാരമാണു് ഇൻഗ്രീഡ്. പ്രേമനിർഭരമായ രംഗങ്ങൾ ഓരോന്നും കടന്നുപോയി. അതിനിടയിൽ അവർ —റൊസലീനിയും ഇൻഗ്രീഡും—ഒരു സിനിമ നിർമ്മിച്ചു—സ്ട്രോംബോളി—അവരുടെ പ്രേമകഥയുടെ ഒരു പ്രതിഫലനം അതിലും കാണാമായിരുന്നു. അതേസമയം ഇൻഗ്രീഡ് ഗർഭവതിയായ വാർത്ത എവിടെയും പെട്ടെന്നു വ്യാപിച്ചു. സിനിമാപ്രേമികൾ പലരും പ്രസവവാർത്ത കേൾക്കുവാൻ അക്ഷമരായി കാത്തിരുന്നു.

വസ്തുക്കൾ സംബന്ധിച്ചുള്ള തർക്കവും പിയായുടെ ഭാവിയെപ്പറ്റിയുള്ള പര്യാലോചനയും ചില വിഷമപ്രശ്നങ്ങൾ ഉളവാക്കി. പക്ഷേ, അതെല്ലാം ഒരു വിധത്തിൽ പറഞ്ഞുതീർത്തു. ഡോ: ലിണ്ട്സ്ട്രോമും ഇൻഗ്രീഡും വിവാഹമോചനം നേടി. അപ്പോഴേയ്ക്കു് ഇൻഗ്രീഡ് റൊസലീനിയുടെ ഭാര്യയായിക്കഴിഞ്ഞു. ഒരു തടിച്ച ആൺകുട്ടിയുടെ അമ്മയുമായി. പ്രസവവേദനയുണ്ടാകാത്ത വിധത്തിലുള്ള വൈദ്യസഹായം ഇൻഗ്രീഡിനു ലഭിച്ചു. പ്രസവം സുഖകരമായിരുന്നു. ഇൻഗ്രീഡും റൊസലീനിയും സന്തുഷ്ടരായി കാണപ്പെട്ടു. പത്രങ്ങളിൽ കിംവദന്തികളും വിവരണങ്ങളും മറ്റും ധാരാളം പ്രസിദ്ധപ്പെടുത്തി. അതു് അവർക്കൊരു കർണ്ണശല്യവും വായനക്കാർക്കു് ഒരു നേരമ്പോക്കുമായിരുന്നു. അതു് നിസ്സാരമായി തള്ളപ്പെട്ടു. പക്ഷേ, സാർവ്വദേശീയ വിവാഹമോചനനിയമങ്ങളനുസരിച്ചു് കാര്യങ്ങൾ യഥായോഗ്യം പറഞ്ഞുതീർക്കുവാൻ വളരെ സമയം വേണ്ടിവന്നു.

"യൂറോപ്പ് 1951" എന്നൊരു പടം ഇൻഗ്രീഡ് നിർമ്മിച്ചുകഴിഞ്ഞ സമയമാണിതു്. 37 വയസ്സുള്ള ഈ പ്രൗഢ ഇപ്പോൾ വീണ്ടും ഗർഭവതിയാണു്. ഇൻഗ്രീഡ് ഇപ്രാവശ്യം ഇരട്ട പ്രസവിക്കുന്ന ലക്ഷണമാണു്.

കഴിഞ്ഞ വേനൽക്കാലത്തു് ലണ്ടനിൽവെച്ചു് ഇൻഗ്രീഡ് തന്റെ മകളോടുകൂടി (പിയായോടുകൂടി) പത്തു ദിവസം താമസിച്ചു. ഭാവിയിൽ കൂടുതൽസമയം തന്റെ മകളോടൊന്നിച്ചു് താമസിക്കുവാൻ സാധിക്കുമെന്നു് ഇൻഗ്രീഡ് പ്രതീക്ഷിക്കുന്നു.

ലിണ്ട്സ്ട്രോമിനെ ഉപേക്ഷിക്കുവാൻ സാധിച്ചു. അങ്ങനെയുള്ള വിവാഹമോചനം പാശ്ചാത്യരുടെയിടയിൽ ഒരു "ന്യൂസ്" അല്ല. എന്നാൽ അമ്മയ്ക്കു് മകളെ ഉപേക്ഷിക്കാമോ? മനുഷ്യർക്കെന്നല്ല, മൃഗങ്ങൾക്കുപോലും അതു സാധ്യമല്ല. പക്ഷേ, മുൻവിവാഹത്തിലെ മകളോടു് പുതിയ ഭർത്താവിനു് വാൽസല്യമുണ്ടാകണമെന്നില്ല. അഥവാ ഉണ്ടായാൽതന്നെയും, ഗാർഹികമായ അസുഖങ്ങൾ മറച്ചുവെക്കുവാനുള്ള കൃത്രിമമായ ഒരു ബാഹ്യസ്നേഹം മാത്രമായിരിക്കും അതു്. അപ്പോൾ ഇൻഗ്രീഡിനു് അതൊരു പ്രശ്നമായിരിക്കും. പുതിയ ഭർത്താവുമായി ഏറ്റവും സന്തോഷ

---

യും ചെയ്താൽ വിറ്റാമിൻ ഡി. ശരീരത്തിനു കിട്ടാതെ വരും.

പല്ലിന്റെ കേടുകൾക്കു് കാരണം കാൽസ്യത്തിന്റേയും വിറ്റാമിൻ ഡി. യുടെയും കുറവാണെന്നു ശാസ്ത്രജ്ഞന്മാർ പറയുന്നു

ഇതിൽനിന്നെല്ലാം തെളിയുന്നതു്, സാധാരണയുള്ള ഭക്ഷണസാധനങ്ങളും സൂര്യപ്രകാശവും നമ്മെ ആരോഗ്യമുള്ളവരായി സൂക്ഷിക്കുവാൻ സഹായിക്കുമെന്നാണു്.

# മുലകുടി മാററുമ്പോൾ

9 മാസം പ്രായമാകുമ്പോൾ മുതൽ ഒരു വയസ്സാകുന്നതുവരെ കുട്ടികൾക്കു തള്ളയുടെ പാലു കൂടാതെ മററു ഭക്ഷണം കൂടെ കൊടുക്കണം.

കാരണ :—

1. തള്ളയുടെ പാൽ കുഞ്ഞിനു മതിയാകാതെയിരിക്കും.

2. തള്ളയുടെ ആരോഗ്യസ്ഥിതി തുടർച്ചയായി കുഞ്ഞിനെ പാൽ കുടിപ്പിക്കുന്നതിനു അനുവദിക്കുന്നതല്ലായിരിക്കും.

3. എപ്പോഴും പാലു കൊടുക്കുന്നതിനു സൗകര്യം കിട്ടാതെ വരും.

4. കുട്ടി പാൽ കുടിക്കുമ്പോൾ മാതാവിനു ചില അസുഖങ്ങൾ തോന്നിയേക്കാം.

ഏതെങ്കിലും കാരണത്താൽ കുട്ടിയുടെ മുലകുടി മാറേറണ്ടതു് ആവശ്യമെന്നു തീരുമാനിച്ചാൽ പിന്നീടു അതിന്റെ ഭക്ഷണക്രമത്തിൽ കൂടുതൽ ശ്രദ്ധ ഉണ്ടായിരിക്കണം. മുലകുടി മാററാൻ തുടങ്ങുന്നതു ചൂടുകാലത്താകാതിരുന്നാൽ നന്നു്.

## ഭക്ഷണത്തെക്കുറിച്ചു ശ്രദ്ധിക്കേണ്ട സംഗതികൾ

1. ഭക്ഷണം കുട്ടിക്കു വേഗത്തിൽ ദഹിക്കുന്നതായിരിക്കണം.

2. അമ്മയുടെ പാലിന്റെ ഗുണത്തോടു ഏകദേശമെങ്കിലും സാമ്യമുള്ളതായിരിക്കണം.

3. കൊടുക്കുന്ന ഭക്ഷണത്തിന്റെ അളവു് കുട്ടിക്കു ആവശ്യമുള്ളിടത്തോളം ആയിരിക്കണം.

4. മുലപ്പാൽ പോലെതന്നെ രുചിയായും കുട്ടിക്കു ഇഷ്ടമുള്ള രീതിയിലും അതു് കൊടുക്കണം.

മുലകുടി വളരെ സാവധാനത്തിൽ ക്രമമായിട്ടുവേണം നിർത്താൻ. 24 മണിക്കൂറിനുള്ളിൽ 6 പ്രാവശ്യം (പകൽ 6, 9, 12, 3, 6, രാത്രി 10.) എന്നിങ്ങനെയാണു പാൽ കൊടുത്തുകൊണ്ടിരുന്നതെന്നിരിക്കട്ടെ—ഈ ക്രമത്തിലുള്ള ഒരു കുട്ടിയുടെ മുല കുടി മാറുമ്പോൾ, രാവിലെ 9 മണിക്കു പാൽ കൊടുക്കാതെ അതിനു പകരം ഏതെങ്കിലും ഭക്ഷണം കൊടുക്കണം. രാവിലെ കുളി കഴിഞ്ഞിരിക്കുന്ന നേരമാകുതിനാൽ നല്ല വിശപ്പു തോന്നുകയും പുതിയ ഭക്ഷണത്തിനോടു വെറുപ്പ് തോന്നാതിരിക്കയും ചെയ്യും. ഈ മാററത്തിനു മൂന്നാലു ദിവസത്തേക്കു കുട്ടി പരിചയിച്ചെങ്കിൽ ഉച്ചയ്ക്കും ഈ വ്യത്യാസം വരുത്താം. ഇങ്ങനെ കുറെ ദിവസങ്ങൾക്കകം ഭക്ഷണരീതി മാററാം.

കുട്ടികളുടെ മോണകൾക്കു വ്യായാമം കൊടുക്കുന്നതിനും പല്ലു് ബലമായി വരുന്നതിനും മൊരിച്ച റൊട്ടി, മധുരമില്ലാത്ത ബിസ്ക്കററു, അധികം പഴുക്കാത്ത ഓറഞ്ചു, കാരററു്, ഇവ കടിച്ചു തിന്നാൻ കൊടുക്കുന്നതു നല്ലതാണു്. ഓറഞ്ചിന്റെ നീരു് കുട്ടി ജനിച്ചു് ഒരാഴ്ച കഴിയുമ്പോൾ മുതൽ കൊടുക്കാം. കുട്ടി പ്രായമാകുന്നതിനൊപ്പം വെള്ളം ചേർക്കുന്നതും കുറയ്ക്കണം. 5 മാസം പ്രായമാകുമ്പോൾ മുതൽ കുട്ടിക്കു തക്കാളിയുടെ നീരും കൊടുക്കാം. പിന്നീടു വഴുതന, മുരിങ്ങ, വെണ്ടയ്ക്ക, തൊലിയോടുകൂടിയ ഉരുളക്കിഴങ്ങു് ഈ വക പച്ചക്കറികൾ വെന്തു നീരു് കൊടുക്കുന്നതു നല്ലതാണു്. ഓറഞ്ചുനീരു് കൊടുക്കുന്നതിനു പകരം ചിലപ്പോൾ ഇതു കൊടുക്കാം. ഇത്തരം പച്ചക്കറികൾ കുട്ടികൾക്കായി വേവിച്ചു നീരെടുത്ത ശേഷം കളയാതെ അതു നമുക്കു കറിയ്ക്കു ഉപയോഗിക്കയും ചെയ്യാമല്ലോ.

ഒരു വയസ്സാകുമ്പോഴേക്കു കോഴിമുട്ടയും, പരിപ്പ്, മത്സ്യം, മാംസം ഇവ ക്രമത്തിൽ സാവധാനമായി ഭക്ഷണത്തിൽ ഉൾപ്പെടുത്തണം. പാലും പഴങ്ങളും ഈ സമയത്തും ഭക്ഷണത്തിന്റെ പ്രധാന ഭാഗങ്ങളായിരിക്കണം.

മുലകുടി മാറിയശേഷമുള്ള ഭക്ഷണക്രമം കുട്ടിക്കു് ഒരു വയസ്സാകുമ്പോഴേക്കു ഇതുപോലെ കൊടു

---

തോടുകൂടി ജീവിച്ചിട്ടുള്ള നിമിഷങ്ങളിൽപ്പോലും മകളെപ്പററിയുള്ള സ്മരണ ആ അമ്മയുടെ ഹൃദയത്തെ അലട്ടിയിട്ടുണ്ടായിരിക്കാം. ലാഘവമേറിയ ചില നെടുവീർപ്പുകൾ ആ അമ്മയുടെ ഹൃദയത്തിൽനിന്നു് തന്നത്താനറിയാതെ നിർഗമിച്ചു് അനന്തതയിൽ ലയിച്ചിട്ടുണ്ടു്. ഒരമ്മയുടെ വാൽസല്യത്തിനുവേണ്ടി ആ പെൺകുട്ടിയുടെ ഹൃദയം ദാഹിക്കുന്നുണ്ടു്. മനുഷ്യത്വമുള്ളവർക്കു് ഇതെല്ലാം വിഷമപ്രശ്നങ്ങൾതന്നെ. എങ്കിലും കാമത്തിനു കണ്ണില്ല. അതു് പല നൂതനപ്രശ്നങ്ങളും മനുഷ്യന്റെ ജീവിതമാർഗ്ഗത്തിൽ വലിച്ചെറിയും. ഇൻഗ്രീഡ് എന്ന ഭാര്യയ്ക്കു സന്തോഷംതന്നെ. എന്നാൽ ഇൻഗ്രീഡ് എന്ന അമ്മയുടെ ഹൃദയം ഇടയ്ക്കിടയ്ക്കു് തേങ്ങുന്നുണ്ടു്. തേങ്ങാതെ നിർവ്വാഹമില്ല.

# സർഗീവിൻെറ ഉത്തരങ്ങൾ

വിമലകുമാരി, കുററിപ്പുറം—കഴിഞ്ഞ ലക്കത്തിൽ കൊടുത്തിട്ടുള്ള ഒരു കത്തിൽ "ഹോബി" എന്നൊരു വാക്കു കണ്ടു. അതിൻെറ അർത്ഥം എന്താണെന്നു പറഞ്ഞുതരാമോ?

ഉത്തരം—ഓരോരുത്തരും വിനോദത്തിനുവേണ്ടി സ്വയം സ്വീകരിക്കുന്ന ഒരു ജോലിക്ക് "ഹോബി" എന്നു പറയാം. സ്റ്റാമ്പു ശേഖരിക്കുക, പഴയ നാണയങ്ങൾ ശേഖരിക്കുക, കിളികളെ വളർത്തുക മുതലായവ അക്കൂട്ടത്തിൽ പെടും.

കുള്ളക്കാലിൽ വഞ്ചു, മാന്നാർ—പ്രിയപ്പെട്ട സർഗീവേ, അരുണ ഒരു ഗാർഹികമാസികയാണല്ലോ. സ്വാഭാവികമായി സ്ത്രീകൾക്കായിരിക്കണമല്ലോ അതു വായിക്കാൻ കൂടുതൽ താല്പര്യം. പക്ഷേ, ഞങ്ങളുടെ സ്കൂളിലെ ആൺകുട്ടികൾക്കാണു് അതു വായിക്കാൻ കൂടുതൽ ഉൽസാഹം. കാരണമെന്താണു്?

ഉത്തരം—സ്ത്രീകളെ സംബന്ധിച്ച കാര്യങ്ങൾ അറിയുന്നതിനു് ആൺകുട്ടികൾക്കു് ആഗ്രഹമുണ്ടാവുകയെന്നതും സ്വാഭാവികമാണു്.

ജേക്കബ് ഫിലിപ്പോസ്, ബോമ്പെ....അരുണ മാസികയും അരുണാ ആസഫ് അലിയും തമ്മിൽ വല്ല ബന്ധവുമുണ്ടോ?

ഉത്തരം—ബന്ധമൊന്നുമില്ല.

തോമസ്, കാഞ്ഞിരപ്പള്ളി—പോഞ്ഞിക്കര റാഫി എന്ന മുസ്ലീം അയാളുടെ ഒരു പുസ്തകത്തിൽ കത്തോലിക്കാ അച്ചന്മാരെ ആക്ഷേപിച്ചിട്ടുണ്ടെന്നു കേട്ടു. അതിനെപ്പററി എന്തു പറയുന്നു.

ഉത്തരം—പോഞ്ഞിക്കര റാഫി ഒരു മുസ്ലീമല്ല. അദ്ദേഹവും താങ്കളെപ്പോലെ ഒരു കത്തോലിക്കൻ തന്നെയാണു്. അദ്ദേഹം ഒരു സ്വതന്ത്രചിന്തകനായതിനാൽ അച്ചന്മാരുടെ വല്ല കുററവും ചില കഥകളിൽ വിവരിച്ചിട്ടുണ്ടായിരിക്കാം.

ഗോപാലൻ, കൊല്ലം—കഴിഞ്ഞ ലക്കം അരുണയിൽ തകഴിയുടെ ഒരു പ്രസ്താവന പ്രസിദ്ധംചെയ്തിരുന്നല്ലോ. അതു വായിച്ചപ്പോൾ തോന്നി ഐ. മു. പൊട്ടിയെന്നു്. പക്ഷേ, ചവറയിൽ ഐ. മു. പൊട്ടാതെ തെരഞ്ഞെടുപ്പിൽ മൽസരിക്കയാണല്ലോ.

ഉത്തരം—ഒച്ചുവെച്ചാൽ മുഴച്ചിരിക്കും. അതുകൊണ്ടു് ഒച്ചുവെച്ചുകൂടെന്നില്ലല്ലോ. പൊട്ടിയാൽ വീണ്ടും കെട്ടാം.

---

ക്രമം.

രാവിലെ 6 മണിക്കു്—പാലു് 6 ഔൺസ് പഞ്ചസാര ഒരു ചായക്കരണ്ടി.

രാവിലെ 8-30 നു്—അര ഔൺസ് ചെറുപയറോ പഞ്ഞപ്പുല്ലോ (മുത്താറി) ഗോതമ്പു പൊടിയോ പാലിൽ കുറുക്കിയതു്.

രാവിലെ 10-30നു്—പാലു 4 ഔൺസ് ചോറും പരിപ്പും അല്ലെങ്കിൽ വാട്ടിയ മുട്ടയും റൊട്ടിയും വെണ്ണയും.

ഉച്ചയ്ക്കു് 2 മണിക്കു—പാലു 6-8 ഔൺസ് പഞ്ചസാര ഒരു ചായക്കരണ്ടി.

വൈകുന്നേരം 4 മണിക്കു്—പഴങ്ങളുടെ നീരും മൊരിച്ച റൊട്ടിയും വെണ്ണയും അല്ലെങ്കിൽ ഇറച്ചി സൂപ്പു് ഒരു കപ്പു്, പുഴുങ്ങിയ ഉരുളക്കിഴങ്ങും വെണ്ണയും.

വൈകുന്നേരം 7 മണിക്കു്. പാൽ 4 ഔൺസ്.

വൈകുന്നേരം 10 മണിക്കു്—പാലു് 4 ഔൺസ്.

# അരുണ ബാലമണ്ഡലം

പ്രിയപ്പെട്ട കുട്ടികളെ,

ഓണം വരുന്നു, നമ്മുടെ ദേശീയമഹോൽസവം. കേരളത്തിലെ എല്ലാ സമുദായക്കാരും ആഘോഷിക്കുന്ന ഒരു ഉൽസവമാണിതു്. മഹാബലിയെ സംബന്ധിച്ചുള്ള പുരാണത്തിൽ വിശ്വസിക്കാത്ത ജനവിഭാഗങ്ങളും ഓണം ആഘോഷിക്കുന്നു. വിഭവസമൃദ്ധമായ സദ്യ, നാടൻകളികൾ, വള്ളംകളി, പെൺകുട്ടികളുടെ നൃത്തം മുതലായ വിനോദങ്ങൾ എവിടെ നോക്കിയാലും കാണാം. ജാതിമതാദി വ്യത്യാസമൊന്നും കൂടാതെ എല്ലാവരും അതിൽ പങ്കെടുക്കുന്നു. അതൊരു ദേശീയമഹോൽസവമായി നാം കരുതുന്നു. ഒരു സർവ്വസമുദായമൈത്രീദിനമായി അരുണ ബാലമണ്ഡലത്തിലെ അംഗങ്ങൾ ആ ദിവസത്തെ ആചരിക്കുന്നതു് അഭിലഷണീയമായിരിക്കും.

കൊച്ചേട്ടൻ.

### അരുണ ബാലമണ്ഡലത്തിലെ പുതിയ അംഗങ്ങൾക്കു സ്വാഗതം

എ. കെ. രുഗ്മിണി നടുവട്ടം, എൻ. ടി. അബൂബക്കർ ചാവക്കാട്ടു്, എം. സെയ്തു മുഹമ്മദ് പാവറട്ടി, വി. ടി. അബ്ബു ചാവക്കാട്ടു്, എൻ. ടി. ഫാത്തിമ ചാവക്കാട്ടു്, എ. വനജാക്ഷിവള്ളിക്കുന്നു്, ജെ. മനോഹർ തലശ്ശേരി, എം. എൻ. വിമലാദേവി തിരുവല്ല, പി. ജി. രാമകൃഷ്ണൻ നായർ കാരക്കാട്ടു്. പി. സി. ജോർജ്ജു്, മല്ലപ്പള്ളി.

### ബാലമണ്ഡലം അക്കപ്രശ്നം.

### വയസ്സും പിറന്ന മാസവും

ഒരു സ്നേഹിതനോടു പിറന്ന മാസം കുറിക്കാൻ പറയണം. (ജനുവരിയാണെങ്കിൽ 1, എന്നീ പ്രകാരം അക്കമാണു് എഴുതേണ്ടതു്.) അതിനെ x 2+5x50+ഇപ്പോഴത്തെ വയസ്സ്—365 ഉത്തരം അവരോടു ചോദിക്കുക. കിട്ടിയ ഉത്തരത്തോടു നാം 115 കൂട്ടുക. കിട്ടുന്ന ഉത്തരത്തിൻെറ ഒടുവിലത്തെ രണ്ടക്കങ്ങൾ ഇപ്പോഴത്തെ വയസ്സും, ബാക്കി അക്കങ്ങൾ പിറന്ന മാസവും കാണിക്കും.

[രണ്ടു സ്നേഹിതന്മാരുടെ വയസ്സ്]

ഒരാളുടെ വയസ്സ് x2+5x50+മറെറ സ്നേഹിതൻെറ വയസ്സ്—365+115. കിട്ടുന്ന ആദ്യത്തെ അക്കങ്ങൾ സ്നേഹിതന്മാരുടെ വയസ്സ് യഥാക്രമം കാണിക്കും.

വി. രാജലക്ഷ്മി,
കോഴിക്കോട്ടു്.

(അവസാനത്തെ 115 കൂട്ടി വയസ്സ് നിങ്ങൾക്കു വേഗത്തിൽ പറയാമെങ്കിൽ രസകരവും മററുള്ളവരിൽ അൽഭുതവും ഉണ്ടാക്കുന്ന ഒരു കണക്കാണു്. ഒന്നു ശ്രമിച്ചു നോക്കു.

കൊച്ചേട്ടൻ.

## അടുക്കളയിൽ

### മൈസൂർപാവു്.

| | | |
|---|---|---|
| കടലമാവു് | 1/4 | റാത്തൽ |
| പഞ്ചസാര | 1/2 | ,, |
| നെയ്യ് | 1/2 | ,, |

മാർഗ്ഗം:—

പഞ്ചസാര അല്പം വെള്ളമൊഴിച്ചു് അടുപ്പിന്മേൽ വച്ചു് പാവാക്കുക. കടലപ്പൊടി ഇളക്കി വിതറി കുറേശ്ശയായി ചേർക്കുക. ഒരു കാണ്ടികൊണ്ടു് നെയ്യ് ഇടസ്സിടസ്സു് ചേർത്തു് കൊടുക്കുകയും ചട്ടുകംവച്ചു് പെട്ടി ഇളക്കുകയും ചെയ്യണം. കടലപ്പൊടിയുടെ നിറമൊന്നു മാറി എല്ലാം കൂടെ ഉരുണ്ടു് ഒന്നായി ചേരുന്ന അവസരത്തിൽ വേഗം വാങ്ങണം. നെയ്യ് തൂത്ത ഒരു പലകയിൽ കോരിയിട്ടു് പരത്തി ആറുന്നതിനു മുമ്പായി ഇഷ്ടമുള്ള ആകൃതിയിൽ മുറിച്ചെടുക്കുക.

കോഴിക്കോട്ട് ആഴ്ചവട്ടം മുനിസിപ്പൽസ്കൂൾ രക്ഷാകർത്തൃദിനം കൊണ്ടാടിയ അവസരത്തിൽ കോഴിക്കോട്ട് കമലവലയത്തിലെ കുട്ടികളുടെ നൃത്തം.



കമലവലയം
(അരുണോദയത്തിങ്കൽ)



കമലവലയം
(പകലീശൻ പടിഞ്ഞാറെക്കടലിൽ പോയൊളിച്ചപ്പോൾ)



കുമാരി രമാദേവി തിരുവന്നൂർ
കപടലോകത്തോടുള്ള വെല്ലുവിളിയാണീ നോട്ടം.

Regd: No. M. 5595:

**ARUNA**

Monthly Home Journal in Malayalam.



Published by Varghese Kalathil M. A., Kottayam, and
Printed at The M. M. Press, Kottayam.